# നക്ഷത്രമാല.



പ്രസാധകന്മാർ

ആർ. നാരായണപ്പണിക്കർ ബി. ഏ.

ഏ. എൽ. രാമശാസ്ത്രി,

(മഹോപാധ്യായ, വിദ്വാൻ.)

---

പ്രകാശകൻ.

എൻ. പി. പിള്ള,

തിരുവനന്തപുരം.

---

വില അണ 8.

# മുഖവുര.

---

ഭാഷാസാഹിത്യചരിത്രത്തിലെ ഭിന്നദശകളിൽ ഉണ്ടായിട്ടുള്ള ഉത്തമ കാവ്യങ്ങളിൽനിന്നു് സംഗൃഹീതമായ ഇരുപത്തിഎട്ടു പദ്യരത്നങ്ങളാണു് ഈ നക്ഷത്രമാലയിൽ ഉൾപ്പെടുത്തിയിരിക്കുന്നതു്. രാശിചക്രത്തിൽ അഭിജിത്തുൾപ്പെടെ ൨൮ നക്ഷത്രങ്ങൾ ഉള്ളതുകൊണ്ടു് നക്ഷത്രമാല എന്ന പേരു ഈ ഗ്രന്ഥത്തിനു യോജിക്കുന്നു എന്നു പറയേണ്ടതില്ലല്ലോ. കാവ്യോദ്ദേശ്യം തത്വപ്രബോധനത്തെക്കാൾ സഹൃദയഹൃദയാഹ്ലാദനമാകയാൽ, കേവലം ഉപദേശപരങ്ങളായ പദ്യങ്ങൾ ഈ പദ്യസംഗ്രഹത്തിൽ ചേർത്തിട്ടേ ഇല്ല; എന്നാൽ മിക്ക രസങ്ങളേയും ഉദാഹരിക്കുന്ന സരസഖണ്ഡങ്ങൾ ധാരാളമുണ്ടുതാനും. രണ്ടുമൂന്നു വർണ്ണനപരങ്ങളായ പദ്യങ്ങളും ചേർത്തിട്ടുണ്ടു്. ഭാഷയിൽ അതാതുകാലത്തുണ്ടായിട്ടുള്ള ഭിന്നഭിന്ന സാഹിത്യപ്രസ്ഥാനങ്ങളേയും ഞങ്ങൾ വിസ്മരിച്ചിട്ടില്ല. പ്രസ്തുതഗ്രന്ഥത്തിൽ ഉദ്ധരിക്കപ്പെട്ടിട്ടുള്ള എല്ലാ ജീവൽ കവികളോടും ഞങ്ങൾക്കുള്ള കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്നു്,

എ. എൽ. രാമശാസ്ത്രി.

---

# അനുക്രമണിക.

# ന ക്ഷ ത്ര മാ ല.




## I

## ബാലക്രീഡ.

മംഗലജാലങ്ങൾ പൊങ്ങിവന്നെങ്ങുമേ
തിങ്ങിനിന്നീടുന്ന ഗോകുലത്തിൽ,

അംഗനമാരുമായങ്ങനെയെല്ലാരും
ഭംഗിയിൽനിന്നു വിളങ്ങുമന്നാൾ,

കാമനുമായി വളർന്നുനിന്നീടുന്ന
രാമനും പിന്നെയക്കാർവർണ്ണനും

ചന്തമെഴുന്നൊരു ചെന്തൊണ്ടിവാതന്നിൽ
ദന്തങ്ങൾപൊന്നു വന്നങ്കുരിച്ചു.

പല്ലവം പൂണ്ടൊരു മുല്ലയാം വല്ലിമേൽ
ഉല്ലാസമൊട്ടുകളെന്നപോലെ.

നന്മുല നൽകുവാനമ്മമാർ ചെന്നങ്ങു
സമ്മോദംപൂണ്ടു വിളിക്കയാലേ.

ചെഞ്ചെമ്മേയുള്ളൊരു പുഞ്ചിരിതൂകുമ്പോൾ
കിഞ്ചന കാണായി വന്നുകൂടി,

പാലുണ്ണുന്നേരമപ്പോൾ മുലരണ്ടിനും
ചാലെത്തെളിഞ്ഞങ്ങറിയായ് വന്നു.

ദന്തങ്ങൾതന്നുടെ യങ്കുരം കണ്ടിട്ടു
സന്തോഷംപൂണ്ടുള്ള വല്ലവിമാർ.

വേഗത്തിൽ ചുംബിച്ചനേരത്തു നന്മുഖം
വേർവിട്ടുതീട്ടുവാൻ വല്ലീലാരും.

വന്നുവന്നന്നന്നു കണ്ടുനിന്നീടുവോർ
കണ്ണിണതന്നെയുമവ്വണ്ണമേ.

മാലോകരുള്ളത്തിലാനന്ദമിങ്ങനെ
ചാലേ നൽകീടുന്ന ബാലകന്മാർ.

ഭൂതലംതന്നിൽ കമിണ്ണു തുടങ്ങിനാർ
നൂതനമായോരു കാന്തിയുമായ്.

പാലഞ്ചും പുഞ്ചിരിതൂകിനിന്നങ്ങനെ
നാലഞ്ചു നാളങ്ങു ചെന്നവാറെ.

മെല്ലെമെല്ലെന്നങ്ങിഴഞ്ഞുതുടങ്ങിനാർ
കല്ലിലും മുള്ളിലും പൂഴിയിലും.

ഓമനവായ്മലർ തോൽവീണേററവും
കോമളമാകുമമ്മാറുതന്നെ.

ചാലപ്പുണർന്നു പുണർന്നു നിന്നീടിനാർ
നീലക്കണ്ണാരുമങ്ങമ്മമാരും.

മുട്ടുംപിടിച്ചങ്ങു നിന്നുതുടങ്ങിനാ-
രൊട്ടുനാളങ്ങനെ ചെന്നവാറെ.

മട്ടുംവെടിഞ്ഞു നിന്നൊട്ടുനടക്കയും
പെട്ടെന്നുവീഴ്കയും കേഴുകയും,

അമ്മമാർചെന്നങ്ങു തെറെറന്നെടുക്കയും
എന്മകൻവാഴ്കെന്നു ചൊല്ലുകയും,

പൂഴിതുടയ്ക്കയും മെയ്യിൽമുകയ്ക്കയും
കേഴൊല്ലായെന്നങ്ങു ചൊല്ലുകയും

ഇങ്ങനെയോരോരോ വേലകളുണ്ടായി
മംഗലംപൊങ്ങുന്ന ഗോകുലത്തിൽ.

(ചെറുശ്ശേരി)

## ൨. ഒരു ധർമ്മസങ്കടം.

---

(ഏകാദശീവ്രതലംഘനവൈമുഖ്യത്താൽ മോഹിനിയുടെ ആഗ്രഹപ്രകാരം സ്വപുത്രന്റെ കണ്ഠച്ഛേദം ചെയ്‌വാൻ ഒരുമ്പെട്ട രുഗ്മാംഗദന്റെ ചിന്ത.)

വരേണ്യനെൻസൂനുവിപത്തിയോർത്തു
ധരേശനാമെന്നുടെ ഹൃത്തുപോലെ;
അരേ! മദീയോൽക്കടഖഡ്ഗമേ! നീ
കരേ കിടന്നെന്തു പിടച്ചിടുന്നു? 1

ശിലാകഠോരാരിവിപാടനത്തിൽ
സുലാഘവം ചേർന്നു കടുത്ത വാളേ!
വിലാസിമൽസൂനുമനോജ്ഞകണ്ഠ-
തലാഹതിക്കെന്തു നിനക്കു ദൌസ്ഥ്യം? 2

മുഴുത്തമോദത്തൊടു വൈരിമെയ്യിൽ
കൊഴുത്തരക്തത്തെ യശിച്ചിടും നീ;
പഴുത്തമാങ്ങാവിധമസ്സുതൻതൻ
കഴുത്തിനെ—ശ്ലേഷം അറിഞ്ഞുകൂടേ? 3

കരത്തിനെന്തേ മടി? ഹന്ത തീക്ഷ്ണ-
കരന്റെ വംശത്തിലുയർന്നവൻ ഞാൻ;
തരത്തിലേവംവിധതീക്ഷ്ണകൃത്യം
നിരസ്തശങ്കം ലഘു ചെയ്തിടേണ്ടേ? 4

പരസ്സഹസ്രോൽക്കടവൈരിസേനാ-
പരമ്പരാപാടനപാടവത്താൽ;
പരം പുകൾപ്പെട്ടൊരു മൽക്കരത്തിൽ
പതുങ്ങലെന്തിന്നുളവായിടുന്നു? 5

ധനാഭിസംരക്ഷണനൈപുണിശ്രീ-
വിരാജിതാജാനുമദീയബാഹോ!
നിരാശ്രയം ഹാ! പിടയാതെ നീയെൻ-
വരാത്മജാതാഹതി ചെയ്തുകൊൾക. 6

സഹസ്രഭാനോ! ഭവദീയ വംശം
സഹസ്രധാ ശോഭിതമെന്നിരിക്കെ;
സഹ സ്വസൽസൂനുവിനോടു ശോകാ-
സഹൻ സ്വയം ഞാനുടൽ വിട്ടിടാറായ്. 7

അപാപമാം പുത്രനെ വാൎദ്ധകത്തിൽ
നൃപാലനാക്കേണ്ടവനാകുമീ ഞാൻ;
കൃപാലവം വിട്ടു തദീയകണ്ഠ-
വിപാടനത്തിന്നു തുനിഞ്ഞിടുന്നു. 8

പവിത്രഗാത്രൻ സുതനോ! മമാസി-
ധരവിക്ക ലാക്കായ് സ്ഥിതിചെയ്വതിപ്പോൾ;
ഭുവി പ്രഭോ! മാധവ! ഭക്തരായാൽ
ഭവിച്ചിടേണ്ടും സ്ഥിതിയേവമെന്നോ? 6

തനിച്ചു തൻപുത്രമൃതിപ്രഭൂതം
ജനിച്ചിടാം സങ്കടമേതവൎക്കും;
അനിച്ഛയാ സത്സുതനെ സ്വയം സം-
ഹനിച്ചു കേഴുന്നവരാരു പാരിൽ? 10

സദാ പ്രപന്നാൎത്തിഹരൻ ഭവാനി-
സ്വദാസനെക്കേശവ! കൈവിടൊല്ലേ;
നിദാനമോക്ഷം ഭവദംഘ്രിതാപ-
നിദാനമായ് കേവല മാറിടാമോ? 11

സമാശ്രിതാനാമവനത്തിലെങ്ങും
സമാദൃതൻ ശാൎങ്ഗിയിവണ്ണമാരും;
രമാപതേ! വാഴ്ത്തിവരുന്നു, പിന്നെ
മമാൎത്തിചേൎത്തും വളരുന്നതെന്തോ? 12

ഘനാളിവൎണ്ണാംബുരുഹാക്ഷ! വിഷ്ണോ!
ജനാൎദ്ദനത്വം ശരിയാക്കിടാനോ;
അനാരതം ത്വൽപരിചൎയ്യ ചെയ്യു-
മനാവിലന്മാൎക്കഴൽ ചേൎത്തിടുന്നു? 1

കൃപാംബുരാശേ! കരുണാംബുലേശം
കുപാപിയാമെന്നിലു മാൎന്നിടേണം;
ക്ഷപാകരൻ തൻകരമന്ധകാര-
മപാകരിച്ചെങ്ങുമണയ്ക്കുമല്ലോ. 14

ത്വദംഘ്രിപങ്കേരുഹമൊന്നിനെത്താൻ
ദിവാനിശം ഭക്തിയൊടോൎപ്പവങ്കൽ;
ഭവാന്റെ നേത്രാഞ്ചലമൊന്നിളക്കാൻ
ഭവാൎത്തിഹാരിൻ! മടിയെന്തിനയ്യോ! 15

സ്വഭക്തസന്ത്രാണമതെന്നുകൊണ്ടും
ശ്രമം ഭവാൻ ചെയ്തിടുമെന്നിരിക്കെ;
അഭംഗമംഭോരുഹനാഭഘോര-
മഭവ്യമെന്നിങ്ങുളവായിടുന്നു. 19

രമാപതേ! കേശവ! ദീനബന്ധോ!
സമാശ്രിതാപത്തിമിരാബ്ജബന്ധോ!
കുമാനിനീപ്രേരിതനിദ്ദിനത്തിൽ
കുമാരഹത്തിക്കു മുതിൎന്നിടുന്നേൻ. 17

കളത്രപാശത്തെ മുധാ വലിച്ചു
ഗളത്തിലിട്ടുള്ളൊരു മൂഢനീ ഞാൻ;
കുലക്ഷതിക്കായ് കരവാളമേന്തി
വിലക്ഷണം കൃത്യമെടുത്തിടുന്നു. 18

കൃപാംബുധേ! കൃഷ്ണ! സുതന്റെ മെയ്യിൽ
കൃപാണമേൽപ്പിപ്പതിന്നിപ്പൊഴീ ഞാൻ
ത്രപാലവം വിട്ടു തുനിഞ്ഞിടുന്നേൻ
സ്വപാദദാസാവനദക്ഷ രക്ഷ! 19

(രുഗ്മാംഗദചരിതം.)

III

# ഒരു സന്ധ്യാവൎണ്ണനം.

---

ക്രൂരരശ്മിനിരയാലിതേവരെ-
സ്സാരസാക്ഷി! ബഹുദുൎന്നിരീക്ഷ്യനായ്;
പാരശേഷവുമെരിച്ചിരുന്നൊരാ
സൂരനിപ്പൊഴുതു നേത്രഗമ്യനായ്. 1

വന്നണഞ്ഞ ചരമാൎക്കരശ്മിയാൽ
കുന്നണിഞ്ഞ വനഭൂവിതാമലേ!
കൊന്നവൃക്ഷനിര പൂത്തു നിൽക്കിലൊ-
ക്കുന്നതായൊരൊളിതേടിടുന്നതേ. 2

നിന്നകൃത്രിമതനുപ്രമാൎജ്ജന-
ത്തിന്നതീവ കൊതി പൂണ്ടപോലിതാ;
കന്നൽമഞ്ജുമിഴി! പോക്കു വൈലിനാൽ
ല്പൊന്നണിഞ്ഞു ചില വന്യവള്ളികൾ. 3

തോയനായകദിഗന്തലംബിയാ-
മീയഹൎപ്പതി സരോജലങ്ങളിൽ;
ആയതപ്രതിമകൊണ്ടു കാഞ്ചന-
പ്രായമാകുമൊരു പാലമിട്ടിതോ! 4

സാരലക്ഷ്മിയമരുന്നിടങ്ങളാം
സാരസങ്ങളെയടച്ചുപൂട്ടിയും;
പോര, മീതെയളിമുദ്ര വെച്ചുമി-
ന്നേരമൎക്കനപരാശ പൂകിനാൻ. 5

ഉച്ചശൈലതടപാദപങ്ങൾ തൻ
പച്ചയാകിയ പലാശപംക്തിയാൽ;
ഉച്ചലിച്ച വിലസുന്നിതേററവും
മെച്ചമൊത്തുരവിരശ്മിരേഖകൾ. 6

ഇന്നഹഃപ്പിറവിതൊട്ടിതേവരെ
ത്തിന്നതിന്നു മതിയായ്‌ വരും ജലം;
സന്നതാംഗി! ഗിരിപല്വലങ്ങളിൽ
ചെന്നണഞ്ഞു നികരുന്നു ദന്തികൾ. 7

പങ്കസംകലിതമായ പല്വല-
ത്തിങ്കൽനിന്നു കയറുന്നു പന്നികൾ;
ശങ്കവിട്ടിനി വരും തമസ്സുതൻ-
കിംകരപ്രവരനായ്‌ വരാമിവർ. 8

വാരുണീഭജനരക്തനായ്‌ ചമ-
ഞ്ഞൊരു സൂര്യനതിസന്നപാദനായ്‌;
ആരുതാങ്ങുമിതിതാ പതിക്കയായ്‌
ഭീരു! ഭൈരവതരാംബുരാശിയിൽ. 9

താനിതേവരെ നവോപലാളമാം
വാനിടത്തു നടകൊണ്ടമൂലമോ!
ഗ്ലാനിപൂണ്ടരുണനായ്‌ സുവച്ഛലാ-
ജാതിദേവന്റെ പാദമൊക്കയും. 10

പാർത്തിടാതെയുളവാം നിരാഗമം
പാർത്തിതാ, വരുണദിഗ്വധൂടിയാൾ;
മൂർത്തിംക്തിമകലന്നു സൂര്യനാൽ
ചാർത്തി കുങ്കുമവിലാസചിത്രകം. 11

സ്വീയസൽക്കരസഹസ്രവുംതുണ-
യ്ക്കായതില്ലഹഹ കാലവൈഭവാൽ;
ശ്രീയണിത്തരണി, നമ്മുടേതുപോ-
ലായതാബ്ധിയിലിതാ മറിഞ്ഞുപോയ്‌. 12

ലോകബന്ധുവസുനാശമാന്നു നി-
ശ്രീകനായതിവ കണ്ടുപക്ഷികൾ;
കൂകൽകൊണ്ടു വിലപിച്ചിടുന്നിതോ
ശോകമില്ലേവനു മിത്രഹാനിയിൽ? 13

പീവരസ്തനി! വികസ്വരോൽപ്പല-
പ്പൂവണിപ്പതുമണത്തെയാർന്നിതാ;
താവകീനനെടുവീർപ്പിനോത്തമ-
ട്ടായ് വരുന്നു മൃദുസാന്ധ്യമാരുതൻ. 14

ലാലസിപ്പിതു സമുദ്രവീചികാ-
മാലയിൽപ്പതിതമർക്കമണ്ഡലം;
ലോലമായടിയിൽനിന്നുജ്ജ്വല
ജ്വാലതെല്ലുടനുയർന്നതിൻവിധം. 15

കേളിതേവരെ നിജാന്ധ്യകാരിയാം
ഹേളിവൻകടലിൽ വീണ കാഴ്ചയെ;
പാളിനോക്കി രസമുൾക്കലന്നിതാ
മൂളിടുന്നു മരമാർന്ന മൂങ്ങകൾ. 16

പാവനപ്രകൃതി കർമ്മസാക്ഷിയാം
ദേവനസ്തമിതനായ കാരണം;
ദ്യോവടച്ചു വരവർണ്ണിനി! ക്ഷണാൽ
കൈവെളന്നു ബഹുവർണ്ണസങ്കരം. 17

നൈകവർണ്ണഘനവൃന്ദമംബരേ
ഹാ! കലർന്നുമുടനേ തുടച്ചിടും;
ഹേ! കലാവതി! ദിനാന്തവേളയ-
സ്തോക ചിത്രകലയഭ്യസിക്കയോ? 18

താനണിഞ്ഞ മണി സൂര്യനാഴിയാൽ
നൂനമിണ്ടൽ ഹൃതനായ് ഭവിക്കയാൽ;
മാനസത്തിലരിശം മുഴുത്തിതാ
വാനതീവ പരിപാടലാഭമായ്. 20

ദ്രോഹമർക്കനിലിയററവേ, ദ്വിജ-
വ്യൂഹപാതിതശരാർഘ്യപംക്തിയാൽ;
ദേഹമപ്പടി മുറിപ്പെട്ടുന്നമ-
ന്ദേഹർതൻരുധിരമോ നഭസ്സതിൽ. 21

സന്തതപ്രചലപക്ഷിഘോഷമു-
ണ്ടന്തരിക്ഷതലമേ വിപാണ്ഡുരം;
ഹന്ത! രാവിലെയിനൻഗതിക്കുമു-
മ്പെന്തവസ്ഥയതുതന്നെയിപ്പൊഴും. 21

(ചിത്രയോഗം)

---

## IV
## ഒരു ഭക്തവസതി.

---

വസിക്കുവിൻ നിങ്ങളിതിൻമുഖത്തിൽ
ഗമിക്കുവേൻ കേവലമെന്നുചൊല്ലി;
അവക്കെഴും ചിത്തമൊടൊത്തിറങ്ങി-
ഗ്ഗൃഹത്തകത്തേയ്ക്കു നടന്നു നാഥൻ. 1

മനസ്സിൽമേവുന്ന തമസ്സിനേയും
മഹസ്സിനാൽ തീർക്കുവതെന്നു പണ്ടേ;
യശസ്സെഴും കൃഷ്ണവപുസ്സിനുണ്ടോ
തമസ്സുതേജസ്സിവകൊണ്ടുഭേദം.? 2

കടന്നുമെല്ലെന്നിരുൾകൊണ്ടൽവർണ്ണൻ
കണ്ടാൻ മഹാസൌധവിലാസഭംഗി;
പടർന്നമായാവികൃതിക്കുശേഷം
പരപ്രകാശം യമിയെന്നപോലേ. 3

ചെമ്പൊന്മണിപ്രൌഢതരപ്രകാശം
ചേരും മതിൽക്കെട്ടുകൾ ഗോപുരൌഘം;
വമ്പൊത്തവെൺമാളികയെന്നിതെല്ലാം
മുമ്പിൽത്തെളിഞ്ഞമ്മുരവൈരി കണ്ടു. 4

ശ്രീരാമനാമാങ്കിതമാം പതാകാ-
ജാലം ഗൃഹാഗ്രങ്ങളിൽ വാതലോലം;
തന്നായകൻതന്നുടെ ഭക്തിസിന്ധു-
തരംഗമാലാവിഭവം വഹിച്ചു. 5

പുരുപ്രതാപൻ പുരുഷോത്തമൻ തൽ-
പുരപ്രഭാവത്തിലതിപ്രസന്നൻ;
തൽഗോപുരത്തിന്നകമേ ഗമിച്ചാൻ
തദീശപുത്രീ ശുഭലക്ഷ്മിയോടെ. 6

തൽപാലകന്മാർ ബത! ഭക്തിയാലോ
ഭയത്തിനാലോ കുതുകത്തിനാലോ;
പ്രമത്തരായ് കാൽതളിർകൂപ്പിമാറി-
ക്കൊടുത്തു പെട്ടെന്നു ഹരിക്കു മാർഗ്ഗം. 7

ചിത്രാഭമാം ഭിത്തിയിലത്ര ചെമ്മെ
ചേർത്തുള്ള ചിത്രാവലി കണ്ടനേരം;
ചിൽസാരമാം ചേതനനായകൻതൻ-
ചേതസ്സിലും ചെന്നിതു ഹന്ത! ചിത്രം. 8

പുരാണവൃത്തപ്രതിപാദനങ്ങൾ
ചിത്രങ്ങളോരോന്നിഹ നോക്കിയപ്പോൾ;
കവീന്ദ്രനോടുള്ള സമാനഭാവ-
മാലേഖ്യകാരന്നു നിനച്ചു ദേവൻ. 9

സ്വകീയമായുള്ള ചരിത്രവും നൽ
ചിത്രങ്ങളായിട്ടിഹ കാൺകയാലെ;
നിജാഗമം നിഷ്ഫലമല്ലിതെന്നു
നിനച്ചു മോദിച്ചിതു നീരജാക്ഷൻ. 10

പീഠം മറിഞ്ഞങ്ങുരലിങ്കൽനിന്നും
പതിക്കവേ താഴെ യതിന്നുമേലായ്;
ചരിഞ്ഞ പാൽകുംഭമൊടാടിടുന്നോ-
രുറിക്കെഴും ചോടു പിടിച്ചു ഗാഢം. 11

ചുണ്ടും പൊളിച്ചിട്ടു കരഞ്ഞു കണ്ണീർ
ചൊരിഞ്ഞു തൂങ്ങീടിന തന്നെ നോക്കി
യശോദയാൾ കൈവിരൽ മൂക്കിൽ വെച്ചു
നില്ക്കുന്നതായ് കണ്ടുരസിച്ചു ശൗരി. 12

അക്കാളിയൻതന്റെ ഫണത്തിലോമൽ
തൃക്കാലടിത്താരിണ ചേൎത്തു ചെമ്മെ;
നൃത്തംനടത്തുന്ന വിധത്തിലുള്ള
ചിത്രത്തിനാൽ സത്രപനായ് മുകുന്ദൻ. 13

കാലിൽച്ചവിട്ടീട്ടു നിവൎത്തവേ സ-
ക്ഷനിക്കെഴും കായമനോവികാരം;
കാണിച്ചീടും കോമളമായ ചിത്രം
കൌതൂഹലം പൂണ്ടഥ കണ്ടു കൃഷ്ണൻ. 14

കടുത്തകോപത്തൊടു കംസവത്സ
കരേറിഹിംസിപ്പൊരു തന്റെ ഭാവം;
കണ്ണന്നു ചേൎത്താരനുകമ്പയെത്തൽ
കൎത്തവ്യതാവ്യൂഢി യടക്കി മന്ദം. 15

കംസന്നു വിണ്ണേകിയണഞ്ഞ തന്നെ-
ഗ്ഗാഢം പുണൎന്നു; കവിളിൽ സബാഷ്പം;
വിലങ്ങെഴും കാലിനൊടുമ്മവെച്ചും
മാതാവു രോമാഞ്ചമവന്നു നൽകി. 16

എടുത്തു തൽപുത്രിയെ ഹൎഷമുൾക്കൊ-
ണ്ടിടത്തുഭാഗത്തു വഹിച്ചമട്ടിൽ;
പടുത്വമേറീടിന ജാംബവാൻ തൻ-
പടത്തെ മോദിച്ചഥ കണ്ടു ശൌരി. 17

ആരോമലായോരവൾ തന്റെ കൊന്ന-
ത്താരോമനിക്കും തനുവിന്റെ രൂപം;
ആനന്ദനിഷ്പന്ദതരാക്ഷനാക്കി
ശ്രീനന്ദജൻ തന്നെ നിറുത്തിയല്പം. 18

കാണുന്നലോകങ്ങടെ കണ്ണിലെല്ലാം
കൎപ്പൂരനീർവീഴ്ത്തിയുമാത്തമോദം;
പടങ്ങളോരോന്നിവ കണ്ടുകൊണ്ടും
പരൻ പുമാൻ പുക്കു പുരത്തിനുള്ളിൽ. 19

(കേശവീയം).

---

V

# ഒരു വടവൃക്ഷം.

---

*　　*　　*　　*

*　　*　　*　　*

നോക്കു നമുക്കെത്ര സുഖം തരുന്നു
നിരർഗ്ഗളമാമിവടവൃക്ഷരത്നം. 1

കൊമ്പത്തുകൂടാർന്നമരും ഖഗങ്ങൾ
കൊഞ്ചും രവത്താൽ കുശലോക്തിചൊല്ലി;
വിലോലപത്രാവലികൊണ്ടു താൻ താൻ
വീശുന്നു വൃക്ഷാധിപനാതിഥേയൻ. 2

നട്ടുച്ചനേരത്തിതു നമ്മെയെന്ന-
പോലെത്രലക്ഷം പഥികവ്രജത്തെ;
തണുപ്പെഴും തൻതണൽകൊണ്ടുരക്ഷി
ച്ചിരിക്കുമുഗ്രാതപബാധ നീക്കി. 3

നരേന്ദ്രരാണെന്നു നടിച്ചിരിപ്പോർ
നാട്ടാരിലാപൽക്കൊടി നാട്ടിടുമ്പോൾ;
അചേതനം വൃക്ഷമിതേതവർക്കു-
മപേതമാക്കുന്നു കഠോരതാപം. 4

ചൊൽക്കൊണ്ടരാജ്യേശ്വരർതാൻ ശിരസ്സിൽ
ചുമന്നുകൊള്ളട്ടെ മഹാകിരീടം;
താപാതുരോജ്ജീവനപുണ്യഭാരം
താങ്ങേണ്ടതുണ്ടീത്തരുരാജനേററം. 5

വിശങ്കടാത്മാവിവനെത്ര ജീവ-
ജാലങ്ങളെസ്സാധു ഭരിച്ചിടുന്നു;
എന്നാൽക്കുടിക്കാർക്കിഹ രാജഭോഗ-
മേകീടുകെന്നുള്ളതു കൂടിവേണ്ട. 6

എല്ലാപ്രകാരത്തിലുമപ്രമേയ-
മാഹാത്മ്യവാനീത്തരുസാർവ്വഭൌമൻ;
ലോകോപകാരം നിറവേററിടുന്ന
മഹത്വമാകുന്നു, മഹത്വമല്ലോ. 7

എരിഞ്ഞവെയിലും മഴമഞ്ഞുകാററു-
മേററീമരപ്രായനിലത്തിതേവം;
ലോകോപകാരവ്രതസുസ്ഥിരാത്മാ-
വായിട്ടുമേവുന്നിതു പുണ്യശാലി. 8

നമ്മെച്ചുടാനെത്തിടുമാതപത്തി-
ന്നാത്മാവിനെത്തന്നെയിതേകിടുന്നു;
പിറാവിനെത്തിന്മതിനാഞ്ഞടുത്ത
പരുന്തിനന്നാശ്ശിബിയെന്നപോലെ. 9

പത്രങ്ങൾതിങ്ങിച്ചുഴലെപ്പടന്നു
വാനം മറയ്ക്കും പല കൊമ്പിനാലെ;
നൽപ്പച്ചമേലാപ്പുടയോരുപന്തൽ-
പോലീവിടത്തിൽ ചുവടുല്ലസിപ്പൂ. 10

തപ്പുക്കു കല്പദ്രുമമാമിതിന്റെ
പത്രങ്ങളിൽപ്പററിയെഴും പഴങ്ങൾ;
മിന്നുന്നു, പച്ചത്തുകിലിങ്കൽവെച്ച
സുരക്തരത്നങ്ങൾ കണക്കഭംഗ്യാ. 11

പടന്നുചായും ചിലകൊമ്പിൽനിന്നു,
ചെമ്പിൻനെടുങ്കമ്പികളെന്നപോലെ;
തൂങ്ങീടുമീ വേടുകൾ മാടുമേയ്ക്കും
പിള്ളക്കുഴിഞ്ഞാലുകളായിടുന്നു. 12

പേരാന്നുപരാലിലതന്നിലല്ലോ
കല്പാന്തബാലൻ ഭഗവാൻ ശയിച്ചു;
അതൊന്നുതാൻ പോരുമുദാരമായീ
വടദ്രുവിൻവംശവിശുദ്ധികാട്ടാൻ. 13

പ്രതപ്പരെ പ്രത്യുപകാരവാഞ്ഛര
പെടാതെപാലിക്കുകയെന്നധർമ്മം;
നിഷ്കാമകർമ്മസ്ഥിതിപൂണ്ടുനേട്ട-
മിശ്ശുഖിതൻ ജീവിതമെത്രധന്യം! 14

---

VI

## ഭാർഗ്ഗവഗർവ്വം.

---

നിന്നവസിഷ്ഠാദികളതുകാലം
നിരുപമഭാർഗ്ഗവരാമൻവരമിതു
ചെന്നെതിരേല്പതു തക്കതുമെന്നതു
ദശരഥർകേട്ടതിസംഭ്രമമോടെ;
വെന്നിമികും ശ്രീ ഭാർഗ്ഗവരാമനെ
വീണടിതൊഴുതിതു നൽവരവാകെ
അന്നതിസൽക്കാരം ചെയ്തളവതി-
ലാദരവിന്നി നടന്നാൻ മുനിപൻ. 1

മുനിവോടെശ്രീ ഭാർഗ്ഗവരാമൻ
മുമ്പണയുന്നതു കണ്ടവരവരേ
പുനരാകുലമൊട്ടു നിന്നതുകാലം
ഭൂതേശ്വരശിഷ്യൻ മുനിവരനും;
കനകാചലസമമായ മഹേശ്വര-
കാർമ്മുകമാർ ഖണ്ഡിച്ചിതു നിങ്ങളി-
ലിനി ഞാനവർബലമറിയുന്നേൻ വി-
ല്ലിതിനാലേയെന്നിടിപോലാർത്താൻ. 2

താനതികോപത്തോടുമഹാമുനി
സഹസാ വരുവതു ശ്രീരാമനുമൊരു
ദീനതയെന്നിമുതിന്നവലോക്യ
നിനച്ചാൻ ബഹുമാനത്തൊടിതെല്ലാം;
കാനനഭുവി തവമോടു തുലോം നാൾ
കാലാന്തകനെയിവൻതിരുവടിതാ-
ന്മനമൊഴിഞ്ഞു ഭജിച്ചതിനാല-
ന്നടനറിവുററാനസ്ത്രമനന്തം.

ഉമ്പർക്കും പരിതാപം തീർക്കാ-
നൊരുകാലം പരമേശൻതിരുവടി
യമ്പുററരുളിയമഴുവിതിനാലെ
യസുരകളോടമർചെയ്തു ജയിച്ചാൻ;
വമ്പുററരചരെ യിരുപത്തൊരുരുട
വടിവൊടുകൊന്നു പ്രതിജ്ഞ മുടിച്ചാൻ
പിമ്പുത്തമഭൂമിയെ വരുണനൊടു
പിടിച്ചന്തണർകൾക്കന്നു കൊടുത്താൻ. 4

കൊടിയശരാസനമോടേ ബാണ-
കഠാരാദികൾ കൈക്കൊണ്ടൊളിവീടിയ
വടിവിതതീവ ഭയംകരമെന്നും
വൈരികളാമവർ കാണുമ്പൊഴുതേ;
ജടയൊടുവല്ക്കലവും കൃഷ്ണാജിന
ജപമാലാഭസ്മാദികൾകണ്ടാ-
ലുടലിതുവിപ്രമഹാമുനിവരനെ-
ന്നുള്ളതുമറിയാമുടനതിശയമായ്. 5

അതികോപിച്ചുവരുന്നിതിവൻതിരു
വടി;യെന്നാൽ നാമിനി വൈകാതെ
വിധിയാലേയടി തൊഴുവോമെന്നേ
വീരതരൻ കൌസല്യാതനയൻ;
ഗതസന്താപമണഞ്ഞടിതൊഴുതൊരു
ഗാംഭീര്യത്തൊടു നിന്നതുകണ്ടേ
നിതരാം കോപത്തോടു മഹാമുനി
നീയോ ഖണ്ഡിച്ചിതുവില്ലെന്നാൻ. 6

വില്ലതുരണ്ടു ചമച്ചാൻ പണ്ടു
വിദഗ്ദ്ധൻ വിശ്വകർമ്മാവതുകാലം
വെല്ലുവതാരമർചെയ്താൽ വിഷ്ണുമ-
ഹേശ്വരനെന്നിവർകളിലിരുവരിലും
ചൊല്ലുകയെന്നയനോടിന്ദ്രാദികൾ
ചോദിച്ചതിനയനവരൊടു ചൊന്നാൻ
വില്ലിതുകൊണ്ടറിയാമിതുതമ്മിൽ
വിരോധമിയററുകനന്നതിനെന്നേ. 7

അതികോപത്തോടുനാമിരുവരു-
മമർചെയ്യുതു കാണ്മാൻ കരുതുന്നോ-
രിതുകാലം ദേവകളതുചെയ്യാ-
ലെന്തേ ഹാനി നമുക്കിനിയെന്നോ;
മതിഭേദം വരാതോരോവിൽ
വടിവൊടെടുത്തു വളച്ചുമർചെയ്യാ-
ലതുകാലം കോപാവേശംപൂ-
ണ്ടവിടെ നാരായണനൊടു ശിവനും. 8

നാരായണനെയ്യാനൊരു ബാണം
നാഗാഭരണനുടെ ചിലമേലെ
പോരാപുകഴെന്നനു പിനാകി
പുനപുനരേറെക്കോപിച്ചാൻ;
ഈരേഴുലകിനുമുണ്ടാമഴിവിനി
യിതിനാലെന്നിന്ദ്രാദികൾ ഭയമൊടു
പോരുംപോരുമിതെന്നടിതൊഴുതു
പൊറുപ്പിച്ചാർ കോപവുമതുകാലം. 9

കാലാന്തകനുടെ വില്ലതുതന്നെ
കാണാ നീ ഖണ്ഡിച്ചതു മുന്നം
തോലാതെ പൊരുതരുളിയ വിഷ്ണുസു-
രോത്തമനുടെ ചാപമിതവനരുളാൽ;
ശീലാചാരഗുണാദികളീടുമൃ-
ചീകനെനിക്കു പിതാമഹനാദര-
വാലേ പരിപാലിച്ചാനതിനെ
യനന്തരമേ താതനുമതുപോലെ. 10

ഏവമിരുന്ന ധനുസ്സതു തന്ന-
തെനിക്കു പിതാ ജമദഗ്നിമഹാമുനി
നീ ബലമോടിതെടുത്തു വലിച്ചു
നിറക്കിലെനിക്കു സമൻ നീയേ കാൺ;
കേവലമീശധനുസ്സു മുറിച്ചതു
കേട്ടെനിന്നൊടെതിർത്തമർചെയ്യാ-
നാസ്വനഭൂമിയിൽനിന്നിഹവന്നേ-
നതികോപത്തോടെന്നാൻ മുനിപൻ. 11

എന്നതു കേട്ടു കുമാരനിരാമനു-
മീടിയമന്ദസ്മിതമൊടു ചൊന്നാൻ:—
വെന്നിയുടേ നിന്തിരുവടിയിതിനു
വെകുണ്ടിവിടേ വരുമെന്നറിയാതെ;
അന്നതു ചെയ്തതറിഞ്ഞുപൊറുത്തരു-
ളതിബാലകരപരാധം ചെയ്താ-
ലെന്നുമതിന്നറിവുള്ള മഹാജന-
മില്ലല്ലൊ കോപപ്പെട്ടു മുററവും. 12

അതുകാലം ശ്രീഭാർഗ്ഗവരാമനു-
മരചകുമാരനൊടരുളിച്ചെയ്താൻ
മതിഗംഭീരാക്ഷേപം ചെയ്‌വതു
വരുമിതിനാലേ വംശവിരോധം;
ചതികെടമൂവെഴ്തുടമുടിമന്നർ
സമസ്തരെയും കുലചെയ്ത കുഠാരമി_
തിതുപൊഴുതേ തവ കണ്ഠഛേദ-
മിയററുവതേ കരുതുന്നേനെന്നാൻ. 13

അന്നതുകാലം ദശരഥരാമനു-
മരുളിച്ചെയ്താ.—നരിയ കുഠാരവു-
മൂനമൊഴിഞ്ഞൊരു രാമശരീരവു-
മുണ്ടു ഭവാനു വിധേയമതെന്നാൽ;
മാനമൊടിന്നിതു ചെയ്‌വതിനേതു
മഹാജനമായവർ പലരെയുമേതും
ദീനതയിന്നിവിധം ചെയ്തരുളിയ
നിന്തിരുവടി കരുതീടുകിലെന്നേ. 14

കരുതീടുകിലെല്ലതെന്നതുകേട്ടു
കറുത്തുമഹാമുനിയരുളിച്ചെയ്താൻ
പൊരുവാനെതിർ വരികെന്നോടിനി നീ
പോരാ വചസി ജയിച്ചാലെന്നു;
ഒരു കാലവുമടിയനു ജയവും പുന-
രുണ്ടാകാ നിന്തിരുവടിയോടേ
പൊരുതാലരിയമുനീന്ദ്രാ! എന്നു
പുകഴ്ന്താനവനൊടു ഭൂപതിതനയൻ.

ഭൂപതിസുതവചനം കേട്ടരുളിയ
പൂജ്യമഹാമുനി ചൊന്നാൻ:—കേവല
താപസനെന്നെന്നെക്കൊള്ളായ്ക
ധരാപതിവംശവിനാശകരൻ ഞാൻ;
നീ പൊരുതെന്നോടു തോല്പതിനില്ല
നിനക്കൊരുപഴി ചെറിയോരരവത്തിനു
കോപമെഴും വിനതാസുതനോടമർ
കോഴപ്പെട്ടുമതു പഴിയല്ലല്ലോ. 16

എല്ലാജ്ജാതിയുമെന്നുടെ വില്ലിനി
യിതുകൈക്കൊണ്ടമർചെയ്തെന്നുടനേ
ചൊല്ലാന്ന് നിന്ന മഹാമുനിതന്നോടു
ചൊന്നാനടിതൊഴുതരചകുമാരൻ;
വല്ലാതവരതിഥികൾ ഗുരുഭൃത-
ന്മാരതിബാലകർ വയോധികരോടെ
ഒല്ലാപോലമർചെയ്യുമെന്നാ-
ലൊഴികറിചൂടയമുനീന്ദ്രാ എന്നാൻ. 17

മുനിവരനേ! ഒഴികെന്നതിനേറെ
മുനിഞ്ഞുമഹാമുനിയരുളിച്ചെയ്താൻ
അനുചിതമവർചെയ്യുതിളക്കരു-
തതിബാലകനല്ലല്ലോ നീയും;
മനസി മഹാകോപാഗ്നിയെരിഞ്ഞു
വരുത്തിതെനിക്കറി നിൻവചനത്താൽ
ഇനി മമ വില്ലിതു കൈക്കൊണ്ടെന്നൊ
ടെതിർത്തമർചെയ്യുതിളയ്ക്കരുതെന്നേ. 18

എന്നതുകേട്ടകമേ-കോപത്തോ-
ടിനകുലബാലനിരാമൻ ചൊന്നാൻ
നന്നുണ്ടിഹചെയ്യുതു നിന്തിരുവടിയിതു
ഞാനേ ചെയ്യുതിനുണ്ടവകാശം;
വെന്നിമികും നൃപവംശത്തിനു
വിരോധംചെയ്തഭവാനെക്കണ്ടാ-
ലിന്നമർചെയ്യുതിളയ്ക്കിൽ നമുക്കഴ-
കല്ലിതു ചെയ്യുന്നേനിനി ഞാനേ. 19

ഇനിയശ്ശാസനമതുതരികെന്നവ-
    നീപതിസുതനടിതൊഴുതതുകണ്ടേ
മുനിവര”നരചകുമാരാ ചൊന്നതു
    മുഖ്യമിതെന്നു കൊടുത്താൻവില്ലും;
മനുകുലതിലകനുമതു ബന്ധിച്ചു
    വലിച്ചുനിറച്ചെതിർ നിന്നതുകാലം
ദിനകരനുദയം ചെയ്തുകണക്കെ
    ദീപിച്ചിതു പുനരുടനുടലെങ്ങും. 20

ഉടനതുകണ്ടു മഹാമുനിയുമു-
    മ്പുണ്ടാകിയകോപം പോയതിനാൽ
വടിവൊടുനിന്ന കുമാരനിലേറെ
    മകിഴ്ന്തിവനാരെന്നോർത്തറിവുററാൻ;
കൊടിയനിശാചരജാതിയെയെല്ലാം
    കൊൽവതിനന്നുചതുർമുഖനരുളാൽ
പടുതരബാലകനാമിവനായതു
    പരമപുമാൻ നാരായണനെന്നേ. 21

നാരായണനറിവേ വടിവായൊരു
    നാളിലുമഴിവില്ലാതഖിലേശൻ
വാരാകരമതിലരവണമേവിയ
    മധുസൂദനനായതുമിവനെന്നേ;
പാരാതേ പരുഷങ്ങൾപറഞ്ഞതു
    പററാ;കാമക്രോധാദികളാ-
ലാരേ വഴിപിഴയാരെന്നോർത്തനു
    താപത്തോടെയണഞ്ഞാൻ മുനിപൻ. 22

വമ്പൊടുകൂടിയ ഭാവമകന്നു
    മകിഴ്ന്നുമഹാമുനിഭാർഗ്ഗവരാമനു-
മമ്പുജലോചനനായകുമാരനെ
    യരികപുകുന്താശ്ലേഷംചെയ്തേ;
സമ്പ്രതിനിന്നോടെതിർത്തമർചെയ്വതു
    ധരണീപതിതനയാ വല്ലേൻ ഞാൻ
മുമ്പതികോപത്തോടുപരുഷങ്ങൾ
    മൊഴിന്തതറിഞ്ഞു പൊറുത്തരുളേ ഞാൻ. 23

(കണ്ണശ്ശരാമായണം)

VII

# വനവർണ്ണന.

---

കണ്ടാലതിമോദമുണ്ടായ്വരും വിപിനമിതു കണ്ടായോ;
കൊണ്ടൽനിരതിമിരമിടയുന്ന തവ
നീണ്ടചുരുണ്ടൊരു കചമിന്നു പല
വണ്ടുകളുടനിഹ വന്നുമുട്ട-
കണ്ടിവാർകുഴലി! കണ്ടുകണ്ടു പുന-
രിണ്ടൽപൂണ്ടു ബത മണ്ടിടുന്നു. (കണ്ടാ)

കീചകമിത! കുഴലൂതുന്നു,
പികഗീതവിഃശങ്കമോടിടചേന്നു ഹൃദി
സൂചിതമോദമോടിഹ നിന്നു
ചില വല്ലികാനടികൾ വായുസഞ്ചലിത-
പല്ലവാംഗുലിഭിരഭിനയിക്കുന്നു. (കണ്ടാ)

കുരവകതരുനിരകളിൽ നിന്നു ചില
കുസുമനികരമിതാ പൊഴിയുന്നു തവ
കുറുനിരകളിലിതാ വീഴുന്നു, അതു
കുവലയാക്ഷി! കുതുകേന നിന്നെ
യെതിരേല്ക്കുന്നെന്നിഹ തോന്നീടുന്നു. (കണ്ടാ)

വാമേ! സഖി! ശൃണു മമ വചനം ഹിതം!
വാമേതരനയനേ! ചലനം കിമു
വാമേ കലയേദശോഭനേ മതി
വാമമായുടനെ വാതി വായുരപി
വാസഭൂമി മുപയാമ്യയി! നൂനം. (കണ്ടാ)

മുഖരയതിഭൃശമിഹ ഝില്ലീ മമ
മുഹുരപി വേപതി തനുവല്ലീനാം
മുറുക മടങ്ങുകയല്ലി സഖി!
മുഞ്ച മുഞ്ച മാം ചഞ്ചലാക്ഷിനീ
വഞ്ചയസി കിമിതി കപടം ചൊല്ലി. (കണ്ടാ)

ആരിഹ വരുന്നതിഹ നാരുമെതിരില്ലയോ
പാരമിയലുന്ന മദമാർന്നു വപുഷാ
വീരരസമേവ വിരവോടൊരു നരാകൃതി
ചാരവേ കൈക്കൊണ്ടു വന്നപോലെ.

ഉരുവേഗംകൊണ്ടു ഭൂരിതരമായുള്ള
ഭൂരുഹസഞ്ചയം ഭൂമിയിൽ വീഴുന്നു
ഭീരുതകലർന്നിത ചമൂരുക്കളോടുന്നു
ചാരുതരമിവനുടയ ചാതുര്യമോർത്താൽ.

മാതംഗയൂഥമഭിമാനം വെടിഞ്ഞുള്ളിൽ
ആതങ്കമോടവശമോടുന്നഹോ!
ഖേദേന കേസരികൾ കേവലം പേടിച്ചു
മേദുരഗുഹാന്തരേ മേവിടുന്നു.

മനസി മമ കിമപി ബത മമത പെരുകുന്നിവനിൽ
അനിലസുതനിവനെന്റെയനുജനല്ലോ
കനിവൊടിവനുടെ ശക്തി കാൺകയും
മമ തതാപൂമിവനെ യറിയിക്കയും വേണമല്ലോ.

ചൈത്രരഥകാനനത്തെ സത്രപമാക്കീടും
ചിത്രമാകുമീ വിപിനമെത്രയും മോഹനം
സ്നിഗ്ദ്ധതണൽ പൂണ്ടു പൂത്തുനിൽക്കുന്നു തരുക്കൾ
മിത്രാംശുക്കൾ പോലുമാഗമിക്കുന്നില്ലിവിടെ
കോമളാലാപകളായ കോകിലാംഗനമാർ
പൂമരങ്ങൾതോറും നിന്നു കൂകുന്നു മധുരം
വാമതകളഞ്ഞു സുരവാമലോചനമാർ
കാമുകന്മാരോടും ചേർന്നു കാമം രമിക്കുന്നു.
കാസാരമിതല്ലോയിതല്ലോ മുമ്പിൽ കാണുന്നു
വിപുലം ഭാസുരകുസുമജാല വാസിതമമലം
ചഞ്ചരീകതതി വായു സഞ്ചലിതമായി
തേൻചൊരിയും പൂവിലാർത്തു സഞ്ചരിക്കുന്നു
വേഗേന ചെന്നിതിനുടെ വേലാമാർഗ്ഗത്തൂടെ
ആഗമനം ചെയ്തീടുവാനാണാപത്തിനായി.

(കഥകളി

---

VIII

## വർഷത്തു

---

തർഷം നിലങ്ങൾക്കു കുറച്ചു നല്ലോൽ-
ക്കർഷം നിചോളപ്രകരത്തിനേകി;
ഹർഷം കൃഷിക്കാർക്കുമേ വരുത്തി
വർഷത്തുവും വഞ്ചിയിൽ വന്നിതപ്പോൾ. 1

ലോകം വിറയ്ക്കുംപടി ഘോഷയാത്ര
ഹാ! കഷ്ടമേ! ചണ്ഡമരുത്തു ചെയ്തു;
കൈക്കണ്ടപോലാശുഗബാധ്യമന്നി-
ക്കാകമ്പമേവർക്കു മിയറ്റുമല്ലോ. 2

മങ്ങാത്ത മാനത്തൊടു കാമനാം തൻ
ചങ്ങാതിയെത്താണു വണങ്ങിടാതോർ;
എങ്ങാനുമുണ്ടെങ്കിൽ വരട്ടെയെന്നാ-
യങ്ങാത്തുമന്നൊക്കെ നടന്നു വായു 3

നീരൊത്ത വാദം തനുവിൽക്കടന്നാൽ
തീരെത്തരംപോര സുഖത്തിനെന്നായ്;
പാരിൽത്തുലോം മാനുഷരൊത്തതേറെ-
ദ്ദൂരത്തിൽ നില്ക്കും പടിവാതൽപൂട്ടി. 4

ആശാവകാശങ്ങളിലൂക്കനാമി-
ഢീശാഗ്ര്യനാദിത്യനു നീങ്ങിയപ്പോൾ;
ഹാ ശാശ്വതഖ്യാതി ലഭിച്ചുവമ്പു
പേശാൻ വെറും കമ്പിളിയും മുതിന്നു. 5

പാരാണ്ഡചണ്ഡാനിലശൈത്യമേകം
ഘോരാർത്തിനീങ്ങിസ്സുഖമാളുവാനോ;
നേരായ്കുനാംവാച്ചു മുകിൽപ്പുതപ്പാൽ
പാരാതെ വാനും തനുവാകെ മൂടി. 6

ഭൂവിന്നധീശന്റെ യ കീർത്തിപുഞ്ജ-
മാ വിണ്ണിലും വാച്ചു പരക്കകൊണ്ടോ;
ദ്യോവിങ്കലെങ്ങും നിലവിട്ടു നീല-
ശ്രീവിങ്ങിയാരോ കരിതേച്ചപോലെ. 7

മന്നന്റെ നന്മാളികയാം ചുരുട്ടു
മുന്നം വലിച്ചുദ്വമിച്ചു ധൂമം;
അന്നന്തരിക്ഷത്തിൽ നിറഞ്ഞുകാണായ്
കന്നൽക്കരിങ്കാർകപടത്തിനാലേ. 8

മിന്നൽപ്പിണർപ്പൊന്നണിമാലപൂണ്ടു-
മെന്നല്ലഹോ! സജ്ജഘനാഢ്യയായും;
അന്നാത്രിയും തീർത്തിതു നീലകണ്ഠ-
ഛിന്നത്വമാദ്യോവഗപുത്രിപോലെ. 9

സാദത്തൊടും ശത്രുതപൂണ്ടു ചക്രി
ഖേദത്തിൽ ഞെട്ടുന്നതു നോക്കിനോക്കി;
വാദം വിനാ കേകി വഹിച്ചു മേഘ-
നാദപ്രിയത്വം ദശകണ്ഠനൊപ്പം. 10

വായും പിളർന്നംബരസാഗരത്തിൽ-
പ്പായുന്ന കാളാബ്ദതിമിവ്രജത്തിൽ;
ഭീയുററുമന്ത്യോഡുപകേളിവിട്ടു
പോയുള്ളിൽ മാലേന്തി ന കാലദാശൻ. 11

ഭൂമിക്കതാപം വ്രണവിട്ടണച്ചോ
രാമിത്രനെ ക്രോധഹുതാശനങ്കൽ;
ഹോമിക്കവാൻ കാറുകൾ വാനിലെങ്ങും
തൂമിന്നലാം ചൂട്ടുപിടിച്ചു നോക്കി. 12

ദ്യോവാകെയാദിത്യനേഴാതെ മിന്നൽ
കൈവാളുമന്നിന്ദ്രധനുസ്സുമൊന്നി;
ആ വാരിദശ്രേണിയുറക്കെയക്ക!
വാവാ പടയ്ക്കെന്നിടിയാൽ വിളിച്ചു. 13

ഇണ്ടൽപ്പെട്ടുത്തും സ്തനിതാട്ടഹാസം
പൂണ്ടത്തടിദ്ദംഷ്ട്രകൾ കാട്ടിയാരും;
രണ്ടക്ഷിയും കാതുമടയ്ക്കുമാറു
കൊണ്ടൽക്കരിംകാളികൾ പാഞ്ഞുവാനിൽ. 14

വ്യോമപ്പെരും പാറയിൽ വാരിദേ-
ഭസ്തോമം മദത്താൽ കൊലകൊമ്പുരച്ചു;
കാമം തെറിച്ചൂഴിയിൽ വന്നുവീഴും
ഭീമസ്ഫുലിംഗപ്പടി മിന്നൽമിന്നി. 15

സാമർത്ഥ്യമേറും ജലദം ദിനേശ-
സോമഗ്രഹോഡുക്കളെ വാനിൽനിന്നും;
കാമം പരിപ്പിച്ചിതു; മന്നിൽനിന്നു
രാമൻ പുരാ ബാഹുജരെക്കണക്കെ. 16

വക്രത്വമാണ്ടും സ്വഗുണം വെടിഞ്ഞും
തക്കത്തിൽ നാനാവിധവർണ്ണമാർന്നും;
പാർക്കിൽ ത്രിലോകീകലികാലമർത്ത്യ-
ന്മാർക്കൊത്തുകാണായ് മഴവില്ലുവാനിൽ. 17

നന്നായിടിബ്ഭേരിമുഴക്കിമിന്ന-
ലെന്നാഖ്യയാം ദീപികയും കൊളുത്തി;
സന്നാഹമോടും ജയയാത്രവാനി-
ലന്നാൾ തുടർന്നാർ ഭുവനം ഭരിപ്പോർ. 18

അമർത്ത്യലോകം ഘനസാർവ്വഭൗമ-
സ്തോമത്തിനാത്മപ്രഭുഭക്തികാട്ടാൻ;
വ്യോമത്തിൽ വർഷർത്തു ചമച്ചൊരാർക്കായ്
ശ്രീമത്വമേറും മഴവില്ലുതോന്നി. 19

നീലം നിറം മങ്ങിനശിച്ചുപോക-
മൂലം കറുപ്പേറിടുമംബരത്തെ;
വെയ്ലററു വർഷാരജകാംഗനയ്ക്കാ-
ക്കാലത്തലക്കാൻ കഴിവായതില്ല. 20

ഹാ! ദംഭമില്ലാതെ രജസ്സിണങ്ങി
സ്സാദംഭവിച്ചോരു ധരിത്രിയാളെ;
ശ്രീദംകഴിപ്പിച്ചു ജലാഭിഷേകം
കാദംബിനീമത്താഴികൾ ശുദ്ധി ചെയ്പാൻ. 21

ദീനർക്കുവേണ്ടും രസമേകിടാഞ്ഞാൽ
മാനത്തിൽ നൽജീവനമെന്തിനെന്നായ്;
ആ നല്ലമേഘങ്ങൾ നിനച്ചുതന്നെ
നൂനം തദാ ചാതകതൃപ്തി നൽകി. 22

കൂട്ടാക്കിടാതാജി തുടർന്നു കൊണ്ടൽ-
ക്കാട്ടാനരണ്ടിന്റെ ശിരസ്സിൽ നിന്നും;
തകിട്ടാന്നു താഴെച്ചിതറുന്ന മുത്തിൻ
മട്ടായി മന്നിൽ കരകങ്ങൾ വീണു. 23

ഊക്കൊത്ത ഭൂപന്റെ കൊട്ടുംകൃപാണം
സൽകീർത്തിപുഞ്ജം വിളയിച്ചിടുംപോൽ;
ലാക്കിൽത്തുലാം കാർഷ്ണ്യമെഴും ഘനങ്ങ-
ളൊക്കെത്തദാ ശുഭ്രപയസ്സു പെയ്തു. 24

ഹാ കഷ്ടമ! നമ്മുടെ നാട്ടു കാക്കാൻ
പാകത്തിലാരുള്ളതുമേലിലെന്നായ്;
നാകസ്ഥരാം വഞ്ചിധരേശരശ്രു;
ശോകത്തോടും വർഷമിഷാൽ പൊഴിച്ചോ. 25

ഭൂയസ്തരാം നീരസമായ് ഭവിച്ചാൽ
ജായയ്ക്കു പൊയ്പ്പോം രസയെന്നനാമം;
ശ്രീയമ്പുമാവിഷ്ണുവിപന്നമാത്ത
തോയം പൊഴിച്ചോ സ്വപദത്തിൽനിന്നും. 26

ഭേകങ്ങൾ കൂകിക്കകവീന്ദ്രർപോലെ
ലോകത്തിനെല്ലാം ശ്രുതിശല്യമേകി;
പാകത്തിലാരും നദിയെസ്സസാധ്വി
ശ്ലോകസ്തുതിക്കൊപ്പമടുത്തതില്ല. 27

ധാരാധരേശദ്വിപദാനവാരി
ധാരാളമെങ്ങും പ്രസരിക്കമൂലം;
പാരായതിൽ ഭോജനിരുന്ന നാരംഗ
നേരായ് വിളങ്ങി സുമനസ്സമൂഹം. 28

ചാരുത്വമേറുന്നൊരു ജാതിതന്റെ
പേരൊത്ത പുഷ്പോൽഗമവേലയിങ്കൽ;
ചാരത്തു തേന്മാവിലെഴും ശുകസ്ത്രീ
വാരത്തിൽനിന്നുത്തമഗീതിപൊഴിച്ചി. 29

വാക്കുന്നനീരാർന്ന വിയുക്തയാമാ-
മയ്ക്കണ്ണിയാൾ തൻ മിഴിയെന്നപോലെ;
മൂക്കുന്ന വർഷത്തൊടിരുട്ടു ചുറ്റും
വായ്ക്കുന്നതാം യാമിനി ദീർഘമായി. 30

(ഉമാകേരളം.)

---

## IX

## ചാരകഥനം.

ജയജയ! നാഗകേതന! ജഗതീപതേ!
ജയജയ! നാഗകേതന!

നയവിനയജലധേ! നമാമി നിൻപദസരോരുഹം (ജയ)

സാദരം നിന്നുടെ നിദേശം കൈക്കൊണ്ടെല്ലാരും
മേദിനിതന്നിലോരോ ദേശം-തോറുമധികം
മോദേന വാണീടുന്നനിശം-ഉള്ളിലാർക്കുമേ
ഖേദമില്ലൊരു ലവലേശം-അത്രയുമല്ല.
കുരുപ്രവരനിഹ സുയോധനൻ
രിപുപ്രകരമദവിനാശനൻ
ഹരിപ്രതിമനതിയശോധനൻ
ഇതി പ്രശംസതി മഹാജനം. (ജയ)

പാർത്ഥിവേന്ദ്ര ഞാനിവിടെനിന്നു തിരിച്ചുവേഗം
പാഞ്ചാലന്തന്നിൽ സ്വൈരമിരുന്നു ശ്രദ്ധമായിട്ടു
പാർത്ഥന്മാരെങ്ങുമരുവുന്നു എന്നുള്ള പര
മാർത്ഥമറിഞ്ഞിടുവതിന്നു അവരെന്നന്നായ്
വിരഞ്ഞു മുരരിപുപുരത്തിലും
ചിരം ജലനിധികൾ തടത്തിലും
തിരഞ്ഞു ബഹുജനപദത്തിലും
തെരിഞ്ഞതില്ലൊരു വിധത്തിലും. (ജയ)

പിന്നെയുമവരെയന്വേഷിച്ചു വിരാടഭൂപൻ
തന്നുടെ രാജ്യത്തിൽ ഗമിച്ചു അവിടെയൊരു
കന്നൽമിഴി തന്നെക്കുറിച്ചു കീചകവീരൻ
തന്നുള്ളിലാഗ്രഹമുദിച്ചു ഗന്ധർവ്വന്മാരി-
ലൊരുത്തനവനെയും ഹനിച്ചുപോൽ;
തരത്തിലനുജരു ധരിച്ചുപോൽ;
പൊരുത്തരണമതു ഭവിച്ചുപോൽ.
കരുത്തനവരെയും വധിച്ചുപോൽ. (ജയ)

(ഉത്തരാസ്വയംവരം.)

---

VIDWAN V. R. PARAMESWARAN PILLAI,
x Nagercoil.

## വീരഭദ്രൻ.

---

അഥ സുരമുനി വചനമിങ്ങിനെ
അതികഠിനമായി ശ്രവണപുടേ പുക്കട-
നതിരോഷത്തൊടങ്ങരുളി ധൂർജ്ജടി
ഉടനുദിച്ചൊരുരഭസത്തിന്റെയ-
ക്കൊടുമ ചൊല്ലുവാനരുതതേതും.
പടുതരമോടഥ കടിച്ചു ദന്തങ്ങൾ
കടക്കണ്ണുമഞ്ചിമറിഞ്ഞിതേററവും
നിടിലക്കണ്ണതു മിഴിച്ചുനേരത്തു

തുട്ടുടെ കനൽ ചിതറിമിന്നുന്നു
പിടച്ചിതു കോട്ടന്തമ്പു മേററവു-
മടിച്ചു കൈത്തലം വിറച്ചുഗാത്രവും
കടുക്കനെവെയങ്ങെഴുന്നീററു നിന്നു,
കൊടുപ്പമായട്ടഹസിച്ചിതുച്ചത്തിൽ
തടിദ്വല്ലിപോലെ ജ്വലിച്ചിട്ടന്നൊരു
ജടപിടിച്ചുടനടിച്ചു ഭൂമിയിൽ
ഝടിതി ഭൂമിയുംപിളൎന്നതിൽനിന്നു
ജനിച്ചുഘോരമായ് ഗിരിവരംപോലെ.
തടിച്ചദേഹവും നരനുനേരിയന്നൊരു
രഭസവും ജലദമാൎഗ്ഗത്തോളവുമുയരവും
ജലദകാന്തിയും സഹസ്രകൈകളും
ഇടിവെട്ടുംപോലെ നിനാദവും പിന്നെ
മുടികളേരകതൃണങ്ങൾ പോലെയും
ഖരകിരണനും മരുത്തനുംകൂടി-
യൊരുമിച്ചുപോലെ നയനങ്ങൾരണ്ടും
വെള്ളവെള്ളത്തെളി കടഞ്ഞവാൾപോലെ
വെളുത്തതിഘോരമാം ദംഷ്ട്രവും
ദഹനനേററവും ജ്വലിച്ച വക്ത്രവും
കുഹരങ്ങൾപോലെ വിലസിയനാസിയും
കരതലങ്ങളിൽ പലവിധങ്ങളായതി-
ഖരങ്ങളും പ്രഹരണങ്ങളും
അസികൾ ശൂലങ്ങൾ ശരങ്ങൾ ചാപങ്ങൾ
മുസലകുന്തങ്ങൾ ശതഘ്നിവേലുകൾ
ഗദകൾ ചക്രങ്ങൾ ചുരികയീട്ടികൾ
ഹൃദയഭേദനതരകുഠാരങ്ങൾ
ഇതിവിവിധമായുധഗണങ്ങളു-
മതിഭയദമെന്നതേ പറയാവൂ.
പലകപാലമാലകളണിഞ്ഞുകൊ-
ണ്ടുലകിതുകുലുങ്ങിനനിനാദവും
അവനന്തകാന്തകനെയന്നേര-
മവനമിച്ചു നിന്നുരചെയ്തീടിനാൻ;

"അനുചരനഹം തവ ജഗൽപതേ!
മനസി ചിന്തിതമരുൾചെയ്തീടുക
ഭവദനുഗ്രഹം ചെറുതുണ്ടെങ്കിലോ
തവ ചരണതാരിണയാണിന്നിനിക്കൊരു
വസ്തുവില്ലാ ജഗതി സാധിയാതതരുൾ
ചെയ്തീടണമഭിമതമിനി,"
അതുകേട്ടു ദേവനരുൾചെയ്തീടിനാ-
നതിഗംഭീരനായവനോടിങ്ങനെ
വിപക്ഷനായിട്ടും കുമതി ദക്ഷനെ
സപക്ഷന്മാരൊട്ടും വധിക്കവൈകാതെ.
മമ ഭാഗത്തോടു വിരഹമായതിവിര-
തന്മാർ ചെയ്യും ക്രതുവതിനേയും
വിരവൊടു ചെന്നു മുടക്കിവൈകാതെ
വരിക വീരാ നീ, ഭവതു ഭദ്രംതേ
മമ ഭടരിൽ വെച്ചധികശൂരനായി
ഭവിക്കനീയിനി നിനക്കു വീര-
ഭദ്രനെന്നനാമവും നിനച്ചതൊക്കെ ഭവിക്കയും വേണം.

(ദക്ഷയാഗം കിളിപ്പാട്ട്)

---

## XI
## ഒരു വിലാപം.

---

"എങ്കിലും പിഴച്ചിതു പോന്നതു സൌമിത്രേ! നീ
ശങ്കയുണ്ടായീടാമോ ദുർവ്വചനങ്ങൾ കേട്ടാൽ:
യോഷമാരുടെ വാക്കു സത്യമെന്നോർക്കുന്നവൻ
ഭോഷനെത്രയുമെന്നു നീയറിയുന്നതില്ലേ!"
രക്ഷസാം പരിഷകൾ കൊണ്ടുപോയ്ക്കളകയോ
ഭക്ഷിച്ചു കളകയോ ചെയ്തതെന്നറിഞ്ഞീല;
ഇങ്ങനെ നിനച്ചുടജാന്തർഭാഗത്തിങ്കൽച്ചെ-
ന്നെങ്ങുമേ നോക്കിക്കാണാഞ്ഞാകുലപ്പെട്ടു രാമൻ,

ദുഃഖഭാവവും കൈക്കൊണ്ടേത്രയും വിലാപിച്ചാൻ
നിഷ്കളാത്മാരാമൻ നിർഗ്ഗുണനാത്മാനന്ദൻ:
"ഹാ ഹാ! വല്ലഭേ! സീതേ! ഹാ ഹാ മൈഥിലീനാഥേ!
ഹാ ഹാ! ജാനകീദേവി! ഹാ ഹാ മൽപ്രാണേശ്വരീ!
എന്നെ മോഹിപ്പിപ്പതിന്നായ് മറഞ്ഞിരിക്കയോ
ധന്യേ നീ വെളിച്ചത്തു വന്നീടു മടിയാതേ"
ഇത്തരം പറകയും കാനനം തോറും നട-
ന്നത്തൽ പൂണ്ടന്വേഷിച്ചും കാണാഞ്ഞു വിവശനായ്,
"വനദേവതമാരേ! നിങ്ങളുണ്ടോ കണ്ടു?
വനജേക്ഷണയായ സീതയെ സത്യം ചൊൽവിൻ.
മൃഗസഞ്ചയങ്ങളെ! നിങ്ങളുണ്ടോ കണ്ടു?
മൃഗലോചനയായ ജനകപുത്രി തന്നെ.
പക്ഷിസഞ്ചയങ്ങളേ! നിങ്ങളുണ്ടോ കണ്ടു?
പക്ഷ്മളാക്ഷിയെ മമ ചൊല്ലുവിൻ പരമാർത്ഥം.
വൃക്ഷവൃന്ദമേ! പറഞ്ഞീടുവിൻ പരമാർത്ഥം
പുഷ്കരാക്ഷിയെ നിങ്ങളെങ്ങാനുമുണ്ടോ കണ്ടു?"
ഇത്ഥമോരോന്നേ പറഞ്ഞെത്രയും ദുഃഖം പൂണ്ടു
സത്വരം നീളെ നടന്നെങ്ങുമേ കണ്ടീലല്ലോ.
സർവ്വദൃക് സർവ്വേശ്വരൻ സർവ്വജ്ഞൻ സർവ്വാത്മാവാം
സർവ്വകാരണനേകനചലൻ പരിപൂർണ്ണൻ
നിർമ്മലൻ നിരാകാരൻ നിരഹംകാരൻ നിത്യൻ
ചിന്മയനഖണ്ഡാനന്ദാത്മകൻ ജഗന്മയൻ
മായയാ മനുഷ്യഭാവേന ദുഃഖിച്ചീടിനാൻ
കാര്യമാനുഷൻ മൂഢാത്മാക്കളെ യൊപ്പിപ്പാനായ്.
തത്വജ്ഞന്മാർക്കു സുഖദുഃഖഭേദങ്ങളൊന്നും
ചിത്തേ തോന്നുകയുമില്ല ജ്ഞാനമില്ലായ്കയാൽ.

(അദ്ധ്യാത്മരാമായണം)

## XII

## ഗുഹസാന്ത്വനം.

---

"ഭദ്രമതേ! ശൃണു മദ്വചനം രാമ-
ഭദ്രനാമം ജപിച്ചീടുക സന്തതം.
കസ്യ ദുഃഖസ്യ കോ ഹേതുർജ്ജഗത്രയേ
കസ്യ സുഖസ്യ വാ കോ ഹേതുഃ സഖേ!
പൂവ്വജന്മാർജ്ജിത കമ്മമത്രേ ഭുവി
സവ്വക്കും സുഖദുഃഖകാരണം.
ദുഃഖസുഖങ്ങൾ ദാനം ചെയ്വതിന്നാരു-
മുൾക്കാമ്പിലോത്തു കണ്ടാലില്ല നിണ്ണയം!
ഏകൻ മമ സുഖദാതാ ജഗതി മ-
റ്റേകൻ മമ ദുഃഖദാതാവിതി വൃഥാ
തോന്നുന്നതജ്ഞാനബുദ്ധികൾക്കെപ്പോഴും
തോന്നുകയില്ല ബുധന്മാക്കതെത്രുമേ;
ഞാനിതിന്നിന്നു കത്താവെന്നു തോന്നുന്നു
മാനസതാരിൽ വൃഥാഭിമാനേന കേൾ;
ലോകം നിജകമ്മസൂത്രബദ്ധം സഖേ!
ഭോഗങ്ങളും നിജകമ്മാനുസാരികൾ,
മിത്രായ്യുദാസീന ബാന്ധവദ്വേഷ്യമാ-
ധ്യസ്ഥസുഹൃജ്ജന ഭേദബുദ്ധിഭ്രമം.
ചിത്രമത്രേ നിരൂപിച്ചാൽ; സ്വകമ്മങ്ങൾ
യത്ര വിഭാവ്യതേ തത്ര യഥാതഥാ
ദുഃഖസുഖം നിജകമ്മവശാഗത-
മൊക്കെയെന്നുൾക്കാമ്പുകൊണ്ടു നിനച്ചതിൽ
യദ്യദാഗതം തത്ര കാലാന്തരേ
തത്തൽ ഭുജിച്ചതിസ്വസ്ഥനായ് വാഴണം.
ഭോഗത്തിനായ്ക്കൊണ്ടു കാമിക്കയും വേണ്ടാ
ഭോഗം വിധികൃതം വർജ്ജിക്കയും വേണ്ടാ-
വ്യത്ഥമോത്താലും വിഷാദാഭിഹർഷങ്ങൾ
ചിത്തേ ശുഭാശുഭകമ്മഫലോദയേ.

മൎത്ത്യദേഹം പുണ്യപാപങ്ങളെക്കൊണ്ടു
നിത്യമുൽപ്പന്നം വിധിവിഹിതം സഖേ!
സൌഖ്യദുഃഖങ്ങൾ സഹജമവൎക്കമേ
നീക്കാവതല്ല സുരാസുരന്മാരാലും;
ലോകേസുഖാനന്തരം ദുഃഖമായ്‌വരു-
മാകുലമില്ല ദുഃഖാനന്തരം സുഖം;
നൂനം ദിനരാത്രിപോലെ ഗതാഗതം
മാനസേ ചിന്തിക്കിലെത്രയുമല്ലെടോ!
ദുഃഖമദ്ധ്യേ സുഖമായും വരും പിന്നെ
ദുഃഖം സുഖമദ്ധ്യെ സംസ്ഥമായും വരും;
രണ്ടുമന്യോന്യ സംയുക്തമായേവരു-
മുണ്ടു ജലപങ്കമെന്നപോലെ സഖെ!
ആകയാൽ ധൈൎയ്യേണ വിദ്വജ്ജനം ഹൃദി
ശോകഹൎഷങ്ങൾ കൂടാതെ വസിക്കുന്നു.
ഇഷ്ടമായുള്ളതു തന്നെ വരുമ്പോഴു-
മിഷ്ടമല്ലാത്തതു തന്നെ വരുമ്പോഴും
ഇഷ്ടാത്മനാ മരുവുന്നു ബുധജനം
ദൃഷ്ടമെല്ലാം മഹാമായേതി ഭാവനാൽ.

(അദ്ധ്യാത്മരാമായണം.)

---

## XIII

## കാമിയായ രാവണൻ.

---

ശൃണു സുമുഖി! തവ ചരണനളിന-
ദാസോസ്മ്യഹം ശോഭനശീലേ! പ്രസീദ പ്രസീദമേ!
നിഖിലജഗദധിപമസുരേശമാ-
ലോക്യ മാം നിന്നിലേ നീ മറഞ്ഞെന്തിരുന്നീടുവാൻ?
ത്വരിതമതികുതുകമൊട്ടുമൊന്നു നോക്കിട്ടു മാം
ത്വൽഗതമാനസനെന്നറികെന്നെ നീ.
വേത്തി തവ രമണമപി ദശരഥതനുജനെ-
പ്പാൎത്താൽ ചിലൎക്കു കാണാം ചിലപ്പോഴെടോ?

പലസമയമഖിലദിശി നന്നായ്ത്തിരകിലും
ഭാഗവതാമപി കണ്ടുകിട്ടാ പരം.
സുമുഖി! ദശരഥതനയനാൽ നിനക്കേതുമേ
സുന്ദരി! കാൎയ്യമില്ലെന്നു ധരിക്ക നീ.
ഒരുപൊഴുതുമവനു പുനരൊന്നിലുമാശയി-
ല്ലോൎത്താലൊരു ഗുണമില്ലവനോമലേ!
സുദൃഢമനവരതമുപഗൂഹനം ചെയ്കിലും സുഭ്രു!
സുചിരമരികേ വസിക്കിലും,
തവ ഗുണസമുദയമഖിലമൊട്ടു ഭുജിക്കിലും
താല്പൎയ്യം നിന്നിലില്ലവനേതുമേ!
ശരണമവനൊരുവരുമൊരിക്കലുമില്ലിനി
ശക്തിഹീനൻ വരികയുമില്ലല്ലോ.
കിമപി നഹി വേത്തി കരണീയം ഭവതിയാൽ
കീൎത്തിഹീനൻ കൃതഘ്നൻ തുലോം നിൎമ്മമൻ,
മദരഹിതനറിയരുതു കരുതുമളവാൎക്കുമേ
മാനഹീനൻ പ്രിയേ! പണ്ഡിതമാനവാൻ,
നിഖിലവനചരനിവഹമദ്ധ്യസ്ഥിതൻ ഭൃശം
നിഷ്കിഞ്ചനപ്രിയൻ ഭേദഹീനാത്മകൻ,
ശ്വപചനുമൊരവനിസുരവരനുമൊക്കുമി-
ശ്വാക്കളും ഗോക്കളും ഭേദമില്ലേതുമേ.
ഭവതിയെയുമൊരു ശബരതരുണിയെയുമാത്മനാ
പാൎത്തുകണ്ടാലവനില്ല ഭേദം പ്രിയേ!
ഭവതിയെയുമകതളിരിലവനിഹ മറന്നിതു
ഭൎത്താവിനെപ്പാൎത്തിരുന്നതിനി മതി.
ത്വയി വിമുഖനവനനിശമതിനു നഹി സംശയം
ത്വദ്ദാസദാസോഹമദ്യ ഭജസ്വ മാം.
കരഗതമൊരമലമണിവരമുടനുപേക്ഷിച്ചു
കാചത്തെയെന്തു കാംക്ഷിക്കുന്നിതോമലേ?
സുരദിതിജദനുജഭുജഗാപ്സരോഗന്ധൎവ്വ-
സുന്ദരീവൎഗ്ഗം പരിചരിക്കും മുദാ.
നിയതമതിഭയസഹിതമമിതബഹുമാനേന
നീ മൽപരിഗ്രഹമായ്വരുവീടുകിൽ!

കളയരുതു സമയമിഹ ചെറുതു വെറുതേ മമ
കാന്തേ! കളത്രമായ്വാഴ്ക നീ സന്തതം.
കളമൊഴികൾ പലരുമിഹ വിടുപണികൾ ചെയ്യു-
മക്കാലനും പേടിയുണ്ടെന്നേ മനോഹരേ!
പുരുഷഗുണമിഹ മനസി കരുതു പുരുഹൂതനാൽ
പൂജ്യനാം പുണ്യപുമാനെന്നറികമാം.
സരസമനുസര സദയ മയി തവ വശാനുഗം
സൌജന്യസൌഭാഗ്യസാരസർവ്വസ്വമേ!
സരസിരുഹമുഖി! ചരണകമല പതിതോസ്മ്യഹം
സന്തതം പാഹി മാം പാഹി മാം പാഹിമാം."

(അധ്യാത്മരാമായണം)

---

## XIV

### രാജധർമ്മം.

---

പ്രാപ്തമായിതു രാജ്യമെനിക്കെന്നകതാരി-
ലോർത്തു വർത്തിച്ചീടരുതുവീശനസാംപ്രതം.
പിന്നെയുമവിനയം സമ്പത്തെ ഹനിച്ചീടും
നിർണ്ണയമല്ലോ നല്ലരൂപത്തെ ജ്വരംപോലെ;
പാദപഫലം പഴുക്കും മുമ്പേ ഭുജിച്ചീടിൽ
സ്വാദുമില്ലല്ലോ പിന്നെ വിത്തുമില്ലാതെവരും.
പക്വമായതു ഭുജിച്ചാലതിരസമുണ്ടാം
വൃക്ഷവുമുണ്ടാം പിന്നെ ഫലവുമുണ്ടായ് വരും.
പുഷ്പങ്ങൾതോറും ചെന്നു നിത്യവുമുള്ള മധു
ഷൾപദമുരുക്കൂട്ടി രക്ഷിച്ചുവൎദ്ധിപ്പിക്കും.
അപ്പോലെ നൃവരനെപ്പോഴുമഹിംസയാ
തൽപ്രജകളിൽനിന്നാർജ്ജിക്കേണമർത്ഥമേററം.
വിരിഞ്ഞവിരിഞ്ഞ പൂവിറുത്തുകൊൾകേയാവൂ
വിരഞ്ഞുമൂലച്ഛേദം ചെയ്യരുതൊരിക്കലും,
ആരാമത്തിങ്കൽച്ചെന്ന മാലാകാരനെപ്പോലെ
ഓരുമൂലാൎത്ഥിയാകുമംഗാരകാരകന്റെ

കാരിയംകൊട്ടിടരുതേതുമേ നരപതി
സാരനായിരിക്കിലെന്നറിക കുരുപതേ!
അനൎത്ഥം പ്രജകൾക്കു വരുത്തും നിരൎത്ഥകൻ
തനിക്കൊരൎത്ഥലാഭം വരികയില്ലതാനും.
കുണ്ഠനാം ഭൂപാലനെയാൎക്കുമേവേണ്ടീലെന്നാൽ
ഷണ്ഡനാം ഭൎത്താവിനെ നാരിമാരെന്നപോലെ.
കൎമ്മങ്ങൾകൊണ്ടും നോക്കുകൊണ്ടും വാക്കുകൾകൊണ്ടും
സമ്മാനിച്ചിട്ടുകിലേ രഞ്ജിപ്പൂലോകം തങ്കൽ.
പീഡിപ്പിച്ചീട്ടുകെന്നാകിൽ പേടിക്കും പ്രജകളും
വേഗത്തിലോടും മൃഗം വ്യാധനെക്കാണും നേരം.
കൎത്തവ്യം പരരാജ്യമൎദ്ദനംപോലെതന്നെ
നിത്യവും നിജരാഷ്ട്രരക്ഷണം രാജാവിന്നാൽ.
ഉന്മത്തനെന്നാകിലും ബാലകനെന്നാകിലും
സമ്മതമായ സാരവാക്കു കൈക്കൊൾകേ വേണ്ടു.
ശങ്കിക്കവേണ്ടാ സുവൎണ്ണത്തെ കൈക്കൊൾകവേണ്ടു
പങ്കത്തിൽകിടക്കുന്നതെങ്കിലുമതിദ്രുതം.
ഗോക്കളെ ഗന്ധംകൊണ്ടും, ബ്രാഹ്മണർ വേദംകൊണ്ടും,
ഭോഷ്കല്ല ചാരന്മാരെക്കൊണ്ടു ഭൂപാലന്മാരും,
നോക്കിക്കാണുന്നു കണ്ണുകൊണ്ടു മററുള്ള ജനം
മിത്രബാന്ധവന്മാരായുള്ളു ഭൂപാലേന്ദ്രന്മാർ.
ഭൎത്തൃബാന്ധവന്മാരായുള്ളു നാരികളെല്ലാം
ദേവബാന്ധവന്മാരായുള്ളു ഭൂദേവേന്ദ്രന്മാർ മേദിനീശ്വരാ!
ഗോക്കൾ പൎജ്ജന്യബാന്ധവന്മാർ
സത്യത്തെക്കൊണ്ടു ധൎമ്മ,മഭ്യാസംകൊണ്ടുവിദ്യ;
വൃത്തത്തെക്കൊണ്ടുകുലം, മജ്ജനംകൊണ്ടുരൂപം,
രക്ഷിച്ചുകൊൾകവേണം മാനത്തെക്കൊണ്ടുധാന്യം;
രക്ഷിക്കാമനുക്രമംകൊണ്ടു വാജികളേയും,
അന്തികേ വിലോകനംകൊണ്ടു ഗോകുലം രക്ഷ്യം;
സന്തതം കുചേലകൾകൊണ്ടു നാരികളേയും.
വൃത്തിഹീനനുകുലമപ്രമാണംപോൽ നല്ല
വൃത്തവാനെങ്കിലന്ത്യജാതനും നന്നുതാനും.
പരന്മാരുടെ വിത്തരൂപവീൎയ്യാഭിജാത്യ-

ഗുരുസൌഭാഗ്യസുഖസൽക്കാരാദികൾ കണ്ടാൽ
ചിത്തത്തിലസൂയ വൎദ്ധിച്ചീടും പുരുഷന്നു
നിത്യവുമാധിയൊഴിഞ്ഞിട്ടില്ലെന്നു ധരിക്കണം.
ഉത്തമാശനം മാംസോത്തരമെന്നറിയണം;
മദ്ധ്യമാശനമല്ലോ ഗോരസോത്തരം നൂനം;
അധമാശനം ലവണോത്തരമേവം മൂന്നു
വിധമായുള്ളു ഭുവി ഭോജനം നരപതേ!
അത്യന്തമധമന്മാൎക്കശനാൽ ഭയം പിന്നെ
മദ്ധ്യമന്മാൎക്കു മരണത്തിങ്കൽനിന്നു ഭയം;
ഉത്തമന്മാൎക്കു ഭയമപമാനത്തിങ്കലു-
മിത്തരമിനിയും ഞാൻ ചൊല്ലുവൻ വേണമെങ്കിൽ.
കാൎയ്യങ്ങൾ ചെയ്യായ്കിലും ചെയ്കിലുമകാൎയ്യങ്ങ-
ളാൎയ്യന്മാർ ഭയപ്പെടുമെപ്പൊഴും രണ്ടിങ്കലും.
മാനസേ മദകരമായുള്ള പേയങ്ങളെ
പാനവും ചെയ്തീടുമാറില്ലല്ലോ മഹത്തുക്കൾ.
അൎത്ഥാഭിജാത്യവിദ്യാദികളാലുള്ളു മദ-
മെത്രയും വിരവെപ്പോം സജ്ജനസംഗത്തിനാൽ.
സത്തുക്കളസത്തുക്കളെ ചെന്നേതാനുമൊ-
ന്നൎത്ഥിച്ചാലസജ്ജനം സൽഭാവം നടിച്ചീടും.
വസ്ത്രവാനായുള്ളവനാൽ ജിതയല്ലോ സഭ
സത്വരഗതിമതാ നിൎജ്ജിതമധ്വാതാനും
ഗോമതാ ജിതമശനാഗ്രഹം ശീലവതാ
ശ്രീമതാ സൎവ്വം ജിതമുൎവ്വീശശിഖാമണേ!
ശീലമെത്രയും പ്രധാനം പുരുഷന്നു നൂനം.
ശീലമില്ലായ്കിൽ മിത്രാൎത്ഥങ്ങൾകൊണ്ടെന്തുഫലം?
ഐശ്വൎയ്യമത്തൻ പാപിഷ്ഠൻ മധുമത്തനിലും;
ഐശ്വൎയ്യമത്തനുൽഗതിയുമില്ലയല്ലോ.
ധൎമ്മാൎത്ഥങ്ങളെത്യജിച്ചിന്ദ്രിയവശഗനായ്
ദുൎമ്മദത്തോടുവൎത്തിച്ചീടിന പുരുഷന്നു
വിത്തവും ധാന്യങ്ങളും ജീവനും നശിച്ചുപോ-
മുത്തമനാകുന്നവനിന്ദ്രിയജയം വേണം.
അൎത്ഥേശനിന്ദ്രിയേശനല്ലെങ്കിലവനുള്ളോ-

രത്ഥവും നശിച്ചുപോം ക്ഷിപ്രമെന്നറിഞ്ഞാലും
സത്യമാൎജ്ജവം ശൌചം സന്തോഷമനസൂയ-
ചിത്തശാന്ത്യനായാസപ്രിയവാക്യാദിഗുണം
ഉണ്ടാകയില്ലയല്ലോ നിൎണ്ണയം ദുരാത്മനാ-
മുണ്ടാകിലതു പരപീഡയ്ക്കായ്‌വരും താനും
ആത്മനി ധൎമ്മനിത്യത്വം വചോഗുപ്തിദാന-
മാത്മജ്ഞാനവുമസംരംഭവും, തിതിക്ഷയും,
തുഷ്ടിയുമഹിംസയുമനുകമ്പാദികളും
ദുഷ്ടൎക്കു കുറഞ്ഞൊന്നുമുണ്ടാകയില്ലല്ലൊ.
ഭൂപതേ! ഹിംസാബലം കേവലമസാധുനാം
ഭൂഭൃതാം ബലം ദണ്ഡവിധിയെന്നറിഞ്ഞാലും;
സ്ത്രീണാം ശുശ്രൂഷാ ബലം ഗുണിനാം ക്ഷമാ ബലം
പ്രാണിനാം ബലം ജലം പാൎത്ഥിവകുലപതേ!
അടവി മഴുകൊണ്ടു വെട്ടിയാലകച്ചീടും,
കഠിനവാചാ വെട്ടിമുറിച്ചാലകച്ചീടാ.
നാരാചശല്യം ദേഹത്തിൽനിന്നെടുത്തിടാം
ക്രൂരവാക്‌ശല്യമെടുത്തീടും ചികിത്സകനില്ല.
വിശ്വപാലകരാജലക്ഷണസമ്പന്നനായ്
വിശ്വാസയോഗ്യനായ ഭൂപതിയുധിഷ്ഠിരൻ
ധീരാത്മാ ദുഃഖങ്ങളെസ്സഹിച്ചീടുന്നു തവ
ഗൌരവനിമിത്തമായെന്നതോൎത്തരുളണം.
സൎവ്വവേദജ്ഞനെക്കാളുൽകൃഷ്ടനാകുന്നതു
സൎവ്വഭൂതങ്ങളിലുമാൎജ്ജവമുള്ള പുമാൻ.
ആകയാൽ പുത്രന്മാരിലാൎജ്ജവം പ്രതിപാദി-
ച്ചേകാന്തനൈൎമ്മല്യം വാണാൽ സ്വൎഗ്ഗപ്രാപ്തിയും വരും.
എത്രനാളേയ്ക്കു കീൎത്തിനില്ക്കുന്നിതവനിയി-
ലത്രനാളേയ്ക്കു സ്വൎഗ്ഗവാസമുണ്ടവനോൎത്താൽ.
ദൈത്യന്മാർ വിരോചനൻകേശിനീനിമിത്തമാ-
യാസ്ഥയാ സുധന്വാവിനോടുള്ളനുവാദം നീ.
കേട്ടിട്ടില്ലയോ നൃപശ്രേഷ്ഠനാം ധൃതരാഷ്ട്ര!
കേട്ടാലെത്രയും മനോമോഹനമിതിഹാസം

## XV
## പാൎത്ഥസാരഥി.

---

നിറന്ന പീലികൾ നിരക്കവേ കുത്തി
നെറുകയിൽ കൂട്ടിത്തിറമൊടു കെട്ടി
കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നിടുമണിക്കിരീടവും
കുറു കുറെച്ചിന്നും കുറുനിരതന്മേൽ
നറുമനനെല്പ്പൊടിഞ്ഞൊരുപൊടിപററി
ത്തിലകവുമൊട്ടു വിയൎപ്പിനാൽ നന-
ഞ്ഞുലകു സൃഷ്ടിച്ചു ഭരിച്ചു സംഹരി-
ച്ചിളകുന്ന ചില്ലിയുഗള ഭംഗിയും
അടിയാരെക്കുറിച്ചൊരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും
മടുമൊഴിമാരിൽ വളൎന്ന രാഗവും
കലഹംകൊണ്ടൊരൽഭുതരസങ്ങളും
ചപലന്മാരോടു കലൎന്ന ഹാസവും
എതിരിടുന്നോൎക്കു ഭയങ്കരത്വവും
പലവുമിങ്ങിനെ നവനവരസ-
മിടയിടക്കൂടി കലൎന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും
വിയൎപ്പുതുള്ളികൾ പൊടിഞ്ഞ നാസിക
സുമന്ദഹാസവുമധരശോഭയും
തുളസിയും നല്ല സരസിജങ്ങളും
ഇളതായീടിന തളിരുകളുമാ-
യിടകലൎന്നുടനിളകും മാലകൾ
നടയും മുത്തുമാലകളും കൌസ്തുഭ-
മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കുമം
മുഴുക്കെപ്പൂശിന തിരുമറുമാറും

നിറഞ്ഞ മഞ്ഞപ്പൂന്തുകിലും കാഞ്ചിയും
പദസരോരുഹയുഗവുമെന്നുടെ
ഹൃദയം തന്നിലങ്ങിരിക്കുംപോലെയ-
മ്മണിരഥംതന്നിലകം കളുക്കവേ
മണിവർണ്ണൻ തന്നെ തെളിഞ്ഞു കണ്ടു ഞാൻ.

(കണ്ണുപാഠം)

## XVI
## ഒരു തത്വബോധനം.

ശുഭമതി വസുദേവനേവമപ്പോ-
ളഭയമിരന്നു വണങ്ങി നിന്നു ചൊന്നാൻ;
"അരുതരുതു വധൂവധം മഹാത്മൻ!
ദുരിതമകപ്പെട്ടുമിപ്രകാരമായാൽ. 1

യുവതികളെ വധിയ്ക്കു യോഗ്യമോതാ-
നവരതിദുഷ്ടകളെങ്കിലും നരേന്ദ്ര!
ഇവൾ പുനരപരാധമെന്തു ചെയ്തു
ശിവ ശിവ! നിഷ്കൃപനായതെന്തെടോ താൻ? 2

നിജമരണഭയം നിനയ്ക്കകൊണ്ടോ
നിജഭഗിനീനിധനായ നീ മുതിർന്നു?
നിജഭുജബലകീർത്തിപൂർത്തിയെല്ലാം
ത്യജതി ഭവാനിഹ ജീവിതാഗ്രഹത്താൽ. 3

ജനന മരണമെന്തിതിജ്ജനാനാ-
മനുഭവമെന്നതിനെന്തെടോ വിവാദം;
മരണദിവസവും ശിരസ്സിലാക്കി
ധരണിതലം പ്രവിശന്തി മാനുഷന്മാർ. 4

ചിലരിഹ പലവാസരം വസിക്കും
ചിലരുടനേ നിജകർമ്മണാ മരിക്കും;
മരണമൊരുവനും വരാത്തതല്ലെ-
ന്നറിക ഭവാനറിവുള്ള ചാരുബുദ്ധേ! 5

അവികലമലമൂത്രമാംസപിണ്ഡം
ഭുവി ബഹുദുർഘടദുഃഖദുഷ്ടപാത്രം;
ഇദമവനിപതേ! നരന്റെ ഗാത്രം
വദ വദ വാഞ്ഛിതമെത്ര നിഷ്ഫലം തേ. 6

അശരണ ജനനിഗ്രഹം തുടന്നാ-
ലശനിസമം തവ പാപമാപതിക്കും;
ഭൃശതര നരകാഗ്നിയിൽപ്പതിക്കും
കൃശമതിയായ ഭവാനിതോ വരേണ്ടു. 7

തെരുതെരെ വളരുന്ന സാഹസങ്ങൾ-
ക്കുരുതരപാത്രമതായി ഭോജരാജൻ;
അരുതിവനൊടുകൂടി വാസമിത്ഥം
കരുതിനടക്കമിനി പ്രജാസമൂഹം. 8

അതിശഠമതി കംസനെന്നു നിന്നെ
കൃതികൾ ദൂഷിക്കുമതിന്നു നീക്കമില്ല;
അതിനുമുതിരൊലാ മഹാമതേ! നീ
മതിമതി സാഹസമിങ്ങു വാങ്ങിനിൽക്ക. 9

ഇതിബഹുവിധവാക്കു കേൾക്കകൊണ്ടും
മതിയിലൊരാർദ്രത ഭോജരാജനില്ല;
മനസി ദൃഢമറിഞ്ഞുറച്ചു കൃത്യം
പുനരപി തം വസുദേവനേവമൂചേ. 10

ഇനിയൊരുപദേശമാശു കേൾ നീ
നനു തവ സോദരിയാമിവൾക്കു ജാതം;
തനയനെ വിരവോടഹം തരുന്നേൻ
മനുജപതേ! മതിയുണ്ടു കുണ്ഠിതം തേ! 11

ഇതി പലവസുദേവഭാഷിതം കേ-
ട്ടതിമുദിതോ ഗൃഹമാപ ഭോജരാജൻ
പതിയൊടു സഹ ദേവകീ ഗമിച്ചാ-
ളതനുമുദാ നിജമന്ദിരേ രമിച്ചാൾ. 12

(ശ്രീകൃഷ്ണചരിതം)

---

## XVII

## ഒരു ശിശു.

---

നീരദശ്യാമളകോമളഗാത്രിയെ
മാറിലെടുത്തു ചേൎത്താരോമനിച്ചുടൻ
പാരം ചുരന്ന മുല കൊടുത്താനനാം
ചാരുസ്മിതം കണ്ടിരുന്നിതു മേനയും.
പുണ്യവാനായൊരു പൎവ്വതരാജനും
കണ്ണുകൾകൊണ്ടു മക്കളെയും കണ്ടിരു-
ന്നന്തമില്ലാതൊരാനന്ദവാരാന്നിധൌ
മന്ദരംപോലെ മറിഞ്ഞു മുഴുകിനാൻ.
കാലേ യഥോചിതം പുത്രിക്കു മന്നവൻ
കാളിയെന്നിങ്ങനെ പേരിട്ടു കൌതുകാൽ.
പാൎവ്വണചന്ദ്രാതിശായി മുഖിതന്നെ
പാൎവ്വതിയെന്നു വിളിപ്പരെല്ലാവരും.
മേനയാം ദേവി വിളിപ്പതുമയെന്നും,
മാനിനിമാരെല്ലാമുണ്ണിയുമയെന്നും,
നാരായണന്റെ ഭഗിനിയെന്നോൎക്കയാൽ
നാരായണിയെന്നു നാകവാസികൾ.
ദുൎഗ്രഹമാഹാത്മ്യശാലിനിയെന്നിട്ടു
ദുൎഗ്ഗയെന്നോതി മുനികളെല്ലാവരും.
സീമയില്ലാത ഗുണഗണനിൎമ്മിത-
നാമസഹസ്രമവൾക്കായി മേൽക്കുമേൽ.
നന്നായ്ക്കുളിപ്പിച്ചു ഭസ്മംതൊടിയിച്ചു
കണ്ണെഴുതിച്ചു വയമ്പും കൊടുത്തുടൻ.
പിന്നെ മുലയും കൊടുത്തുകിടത്തിനാർ;
കണ്ണുകൾക്കാനന്ദമെന്തു പറവതും.
ഒട്ടൊട്ടറിവും മഹത്വവുംതോന്നിച്ച
ദൃഷ്ടിവിലാസങ്ങൾ ചുട്ടറപ്പുഞ്ചിരി
നിശ്ചലഭാവവും കൈകാൽകുടച്ചിലു-
മിമ്പരാ മുലയിലുൾകൊണ്ടു കരച്ചിലും.

അച്ഛനെന്നമ്മയെന്നോരോസമയത്തി-
ലുച്ചാരണച്ഛരായ തോന്നിച്ചൊരൊച്ചയും,
നിച്ചലും കണ്ടങ്ങനുഭവിച്ചമ്മയു-
മച്ഛനും മറ്റുള്ള ബന്ധുജനങ്ങളും,
ഉച്ചൈരനാരതം മാച്ചന്ത്യകൗതുക-
മച്ചോ! രമിച്ചതുരച്ചാലൊട്ടങ്ങുമോ.
ചെന്നുപലനാളനന്തരമേകദാ
മന്ദം കമിഴ്ന്നു നിവന്നീല കണ്ണമോ.
ചെന്നങ്ങു മാതാവുയത്തിക്കഴുത്തുടൻ
മന്ദമെടുത്തു മുല കൊടുത്തീടിനാൾ.
പെണ്ണിനോ പിന്നെയതഭ്യാസമായ് വന്നു;
നന്നായ് കമിഴ്ക കിടത്തിയാലപ്പൊഴേ.
എത്തിയെത്താതെ സമീപത്തുവെച്ചത-
ങ്ങെത്തിപ്പിടിപ്പാൻ പടുത്വമുണ്ടായ് വന്നു.
നാലഞ്ചുനാൾകഴിഞ്ഞപ്പോളതിൽപ്പരം
മേളം തുടങ്ങിയതെന്തുചൊല്ലാവതും.
കാന്തികലർന്നൊരു കണ്മയപ്പെൺപൈതൽ
നീന്തിനടന്നിതു നീളേനിരാകുലം.
നിമ്നോന്നതങ്ങളറികയില്ലേതുമേ;
നിന്നോരപായങ്ങൾ നോക്കുകെന്നേവരു.
കണ്ണൊന്നുരടത്തു വഴ്തിയെന്നാകിലൊ
പെണ്ണിവൾ വീഴുമേ വല്ലകണക്കിലും.
ചെറ്റുമുലകുടിച്ചീടിനാലപ്പൊഴേ
മുറ്റത്തുപോവാനിവൾക്കു കുതൂഹലം.
പല്ലവപുഷ്പാദിചാരത്തു കാൺകിലും
നില്ലാ കൊതി,യെങ്ങു ദൂരത്തു കണ്ടതിൽ.
നെല്ലുമരിയുമുമിയുമിരിപ്പതിൽ
നല്ലരസമിവൾക്കേകീകരിക്കയിൽ.
പല്ലുനാലഞ്ചുണ്ടുവന്നിട്ടതുകൊണ്ടു
കല്ലുംകടിപ്പാൻ മടിയില്ല കിട്ടുകിൽ.
ഇങ്ങനെകൗതുകവാത്സല്യസംഭ്രമാ-
ദംഗനമാർകളോടമ്മപറകയും

തിങ്ങിനമോദാലവർ ചെന്നെടുക്കയു-
മിംഗിതംപൈതൽക്കു മറെറാന്നുകാങ്കയും.
മണ്ടിമറെറങ്ങാനുംകൊണ്ടേക്കളിപ്പിച്ചു
കൊണ്ടുവന്നമ്മതൻ കൈയിൽകൊടുക്കയും.
കൊഞ്ചിയും വച്ചുമെടുത്തും കളിപ്പിച്ചു-
മഞ്ചുമാസം കഴിഞ്ഞന്നു ഗിരിവരൻ.
മോദസമ്മേളിതം ജ്ഞാതിസമ്മാനമോ-
ടോദനപ്രാശനം ചെയ്തു യഥാവിധി.
ദേവതായക്ഷഗന്ധർവ്വാദിദത്തമാം
കൈവളമോതിരം കാഞ്ചികൾ നൂപുരം
മൈമേൽതൊടിയിച്ചു വച്ചതങ്ങുച്ചത്തിൽ
മാമേരുവെറെയൊന്നെന്നുതോന്നീ തദാ.
കൂട്ടമേ വൈകീല മുട്ടുകുത്തിനട-
ന്നിഷ്ടമായ്പ്പിച്ചനിന്നൊട്ടു വീണന്തരാ.
കൂട്ടുനടക്കു,മെടുക്കുന്നതപ്രിയം;
പെട്ടെന്നു മണ്ടിനടന്നുതുടങ്ങിനാൾ.
കഷ്ടംജനനമെടുത്തതുമൂലമായ്
വിഷ്ടപമാതാവുമൊട്ടുപെട്ടു പണി.
അവ്യക്തവർണ്ണവചനങ്ങൾപുഞ്ചിരി
നിർവ്യാജകാരുണ്യമെല്ലാജനത്തിലും;
സവ്യാപസവ്യദിഗ്ഭേദവിഭാഗവു-
മുർവ്വീധരേന്ദ്രസുതയ്ക്കുളവായ്‌വന്നു.
കങ്കണകിങ്കിണീകാഞ്ചികാനൂപുര-
ഝംക്വണിതാകൃഷ്ട സർവ്വലോകാന്തരാ;
അങ്കണംതോറുമങ്ങാളീസമാവൃതാ
രിംഖണംചെയ്തുകളിച്ചു തതഃപരം.
അവ്വർണ്ണമാണ്ടുരണ്ടെത്തിയനന്തരം
സൌവർണ്ണമാടയും ചാർത്തിശ്ശുഭദിനെ.
അഞ്ജനവർണ്ണക്കു ചേർന്നതിതെന്നിട്ടു
മഞ്ഞത്തുകിൽ പലരും വച്ചു കാഴ്ചയും.
വച്ചുമൊളിച്ചുമെടുത്തുമുടുത്തുമ-
ങ്ങച്ചേലയെല്ലാം മുഷിച്ചിതു നിച്ചലും.

അംബരന്റേ മടിയിൽച്ചെന്നിരുന്നുകൊ-
ണ്ടിമ്പരപറഞ്ഞുലാളിച്ചുകൊള്ളും തദാ.
സമ്മാനസല്ലാപഭേദങ്ങൾചെയ്തുകൊ-
ണ്ടമ്മയ്ക്കുസമ്മോദമുള്ളിൽവിളയിക്കും.
നിത്യവും വന്നു സേവിക്കുമ്പോഴൊക്കയും
ഹൃദ്യവസ്തുക്കൾ കൊടുക്കുമയന്ത്രിതം.
നൃത്തഗീതാദികൾ ചെയ്തു സേവിച്ചുകൊ-
ണ്ടപ്സരസ്ത്രീകൾ പോവാൻ തുടങ്ങുംവിധൌ.
അംബരനോടച്ചെവിതന്നിലറിയിച്ചു
പൊൽച്ചേലകഞ്ചുളീദിവ്യാഭരണാദി
വിശ്രാണനംചെയ്തു നാളെ വരികെന്നു
വിശോകമാതാവയച്ചാരവർകളെ.

(ഗിരിജാകല്യാണം)

---

## XVIII
## ഭീമൻകണ്ട കാഴ്ച.

ഇത്ഥം പറഞ്ഞു ഗദയും വഹിച്ചുകൊ-
ണ്ടുത്ഥാനവുംചെയ്തു ഗന്ധവാഹാത്മജൻ.
ഉത്തരാശാമുഖം നോക്കിപ്പുറപ്പെട്ടു
സത്വരാഹംകാരഗംഭീരപൂരുഷൻ.
അഗ്രഭാഗേ രണ്ടു പന്തിനിരക്കവേ
യഗ്രഹാരംകണ്ടു കൌതുകം പൂണ്ടുടൻ
നിഗ്രഹാനുഗ്രഹാധികൃതപ്രൌഢരാം
വിപ്രലോകാഗ്രേസരന്മാരെ വന്ദിച്ചു
വിഗ്രഹശക്തനാം വീരൻ വൃകോദരൻ
വ്യഗ്രതാഹീനം നടന്നു തുടങ്ങിനാൻ;
ഉഗ്രമാം കാനനം തന്നിലകം പുക്കു
ദുർഗ്രഹാക്രൂരശരീരാകാരപൂരുഷൻ
നക്ഷത്രമാർഗ്ഗത്തിലെത്തിക്കിളർന്നൊരു
വൃക്ഷങ്ങൾ കണ്ടുടൻ വിസ്മയിച്ചീടിനാൻ.

ലക്ഷകോട്യർബ്ബുദം ധൂളിപരാഗവും
ലക്ഷ്യീകരിക്കയില്ലെണ്ണിത്തുടങ്ങിനാൽ.
താലം തമാലവും നക്തമാലങ്ങളും
സാരം രസാലവും ഹിന്താലജാലവും
അഞ്ജനകേസരം നീലം പലാശവും
സർജ്ജകം ഖർജ്ജൂരകാരസ്കരങ്ങളും
ചൂതം പനസവും ചെമ്പികാചെമ്പകം
മാതുളംഗങ്ങളുമ്മാകന്ദവൃന്ദവും
പുന്നാഗനാഗപ്രിയാളദ്രുമങ്ങളും
പിന്നാമ്പകുളങ്ങൾ പൂപ്പാതിരികളും
അശ്വത്ഥജാലം കപിത്ഥദ്രുമങ്ങളും
വീട്ടിയും തേക്കും തിലകദ്രുമങ്ങളും
ചോട്ടിൽപ്പതിക്കും ചുഴലിവൃക്ഷങ്ങളും
അത്തിയുമിത്തിയും പിന്നെപ്പേരാത്തിയും
പൂത്തെലഞ്ഞിക്കൃതമാലജാലങ്ങളും
മന്ദാരകുന്ദകരണ്ഡഷണ്ഡങ്ങളും
കന്ദരാളങ്ങളും കാട്ടുപുഷ്പങ്ങളും
തിന്ത്രിണീവൃക്ഷങ്ങൾ വംശദ്രുമങ്ങളും
ലന്തവൃക്ഷങ്ങളും ജംബൂകദംബവും
ജംബീരവൃക്ഷവും ശിഗ്രുദ്രുമങ്ങളും
തുംബീലതകളും താംബൂലിക്കൂട്ടവും
ഗുഞ്ജാനികുഞ്ജവും മല്ലികാവല്ലിയും
മുഞ്ഞവല്ലികളും മാലതീജാലവും;
ഇപ്രകാരം പുഷ്പവല്ലീതൃണങ്ങളാൽ
തൽപ്രദേശം മഹാഘോരം വനാന്തരം.
ക്ഷിപ്രം പ്രവേശിച്ചു ഭീമസേനൻ മുദാ
തൽപ്രദേശംകണ്ടു സന്തുഷ്ടമാനസൻ
എട്ടുദിഗന്തങ്ങൾ പൊട്ടുമാറുച്ചത്തിൽ
അട്ടഹാസാൽഭേദം പൊട്ടിച്ചിരിക്കയും;
പെട്ടെന്നു മാനത്തു മുട്ടും മരാമര-
ക്കൂട്ടങ്ങളിൽ ഗദാഘട്ടനം ചെയ്കയും
ചട്ടറവൃക്ഷങ്ങൾപൊട്ടിത്തകർന്നാശു

മുട്ടിപ്പതിക്കുന്ന കോലാഹലങ്ങളും;
ഒട്ടല്ലതങ്ങളിൽ ക്കെട്ടിദ്രുമശ്രേണി
കെട്ടിപ്പിണഞ്ഞാശുപ്പൊട്ടുന്ന ഘോഷങ്ങൾ
കേട്ടു പാരം ഭയപ്പെട്ടു മൃഗങ്ങളും;
തെറെറന്നുമണ്ടിഗ്ഗമിക്കും പ്രകാരവും
പെട്ടൊന്നൊരുമരം പൊട്ടിപ്പിളൎന്നാശു
മറെറാരുവൃക്ഷേ പതിക്കുന്ന നേരത്തു
മററതും ഖണ്ഡിച്ചു മററതിൻമേൽവീണു
മററതും മററതും മററതും ഭസ്മമായ്.
മുററുംമരങ്ങളിൽ ചുററുന്നവല്ലികൾ
ചുററും ഗദാഘാതമേററുടൻ മൂലങ്ങ-
ളററു മരങ്ങളിൽ ചുററും വെടിഞ്ഞാശു
ചുററുംതകൎന്നാശു മുററുംപതിക്കയും;
ഈററപ്പുലികളും സിംഹഗജങ്ങളും
ചേററിൽ കിടക്കുന്ന പന്നിത്തടിയനും
ഏററുപുറപ്പെട്ടുപാഞ്ഞതുടുക്കം വിധൌ;
കാററിൻമകൻ ഗദാചക്രം തിരിക്കുന്ന
കാററുമാത്രം മെയ്യിലേറെറാരു നേരത്തു
പാററകൾപോലെ പലായനംചെയ്കയും.
അത്യുന്നതംഗന്ധമാദനപൎവ്വതം
അത്യന്തവിസ്താരമത്യൽഭുതം പാരം
ഉത്തുംഗശൃംഗങ്ങൾ നക്ഷത്രമാൎഗ്ഗത്തി-
ലെത്തുന്നതൊട്ടല്ല പത്തുനൂറായിരം
കത്തുന്നതീക്കനൽ ജ്വാലാകലാപത്തി-
നൊത്തുള്ള രത്നപ്രകാശങ്ങളങ്ങിനെ.
കുത്തിയൊഴുകുന്ന പൂഞ്ചോലവാരിയിൽ
തങ്ങിക്കളിക്കുന്ന മത്സ്യനക്രങ്ങളും
പാതാളരന്ധ്രത്തിനൊക്കും ഗുഹകളിൽ
ചേതസിമോദാൽ കളിച്ചുവസിക്കുന്ന
വേതാളപാളിയും കാളിയും കൂളിയും
ചൂതേളിപൂതന ജാലങ്ങളും കാചിൽ
പ്രേതാശരബ്രഹ്മയക്ഷഗണങ്ങളും;

ഏതാനുമല്ലൊരു ലക്ഷവും കോടിയും
വാതവേഗങ്ങളാം മാനുംകലകളും
മാതംഗയൂഥവും സിംഹഗണങ്ങളും
വള്ളിപ്പുലികൾ വരിയൻപുലികളും
പുള്ളിപ്പുലികൾ കരിമ്പുലിക്കൂട്ടവും,
വള്ളിക്കുടിലകത്തുള്ളിൽക്കടന്നങ്ങു
തുള്ളിക്കളിക്കുന്ന പുള്ളിമാൻപേടയും
കൊള്ളിക്കുമാറുള്ള ബാണംപ്രയോഗിച്ചു
കൊല്ലുന്നകാട്ടാളജാതിയെക്കാൺകയാൽ.
ഉള്ളിൽഭയം പൂണ്ടുമണ്ടുംമൃഗങ്ങളെ
തായത്തിലെത്തിപിടിച്ചുകടുക്കൊന്നു
വായിലാക്കിക്കൊണ്ടു പാഞ്ഞുപോകുംകടു-
വായും പുലികളും ചെന്നുവലകളിൽ
ചാടിക്കിടന്നുഴന്നീടുന്നനേരത്തു
പാടേമുടിപ്പാനൊരുമ്പെട്ടുറച്ചുടൻ.
ഓടിവന്നീടുന്ന വേടൻകണകൊണ്ടു
പാടനംചെയ്തുവധിക്കുംപ്രകാരവും
പേടിച്ചൊളിക്കുന്ന ചെമ്പുലിക്കൂട്ടങ്ങ-
ളോടെ കലമ്പുവാനായ് വന്നടുത്തിട്ടും.
ഏട്ടടിമാനിനെപ്പെട്ടെന്നുകുന്തത്തി-
ലിട്ടുകളിപ്പിച്ച കാട്ടാളരാജന്റെ
ചട്ടററവിക്രമംകൊണ്ടു പുകഴ്ത്തുന്ന
കാട്ടാളരാജനു കൂട്ടരുമൊക്കവേ.
വേട്ടയ്ക്കുകോപ്പുകൾകൂട്ടിപ്പുറപ്പെട്ടു
കാട്ടിൽപ്പരന്നതും കണ്ടുവൃകോദരൻ.

(കല്യാണസൗഗന്ധികം തുള്ളൽ)

---

## XIX

## നാരദന്റെ കൌശലം.

---

സകലസുധാശന മകുടമണേ! നീ
സകലമറിതല ചരിതം കേൾക്ക.
സകലവിദർഭനരേന്ദ്രൻ ഭീമൻ
സുഖമൊടു നഗരേ വാഴുംകാലം.
സന്തതിയില്ലാഞ്ഞവനു മുഹുർമുഹു
രന്തസ്താപം പെരുതായ് വന്നു;
സന്തതമോരോ സൽകൃതിയുംചെ
യ്തന്തണവരരെ വണങ്ങിവസിച്ചു.
ദമനമുനീശ്വരവരവചനത്താൽ
ദമനെന്നൊരു സുതനുളവായ് വന്നു;
കമലശരാസനജയലക്ഷ്മിയതാം
ദമയന്തീതികുമാരിയുമുളവായ്.
ഈരേഴുലകിനുമവളെപ്പോലൊരു
നാരീമണിയെക്കാണ്മാനില്ലാ;
വാരിജഭവനിന്നഖിലചരാചര
സാരമെടുത്തുടനവളെത്തീർത്തു;
കൂരിരുൾകൊണ്ടു പുരികുഴൽതീർത്തു;
വാരിരുഹംകൊണ്ടക്ഷികൾതീർത്തു;
വാരിജസായക ചാപംകൊണ്ടു
സരോരുഹമിഴിതൻ പുരികംതീർത്തു;
കാമശരണേ കടാക്ഷംതീർത്തു;
സോമനെ യവളുടെ വദനവുമാക്കി;
ബിംബഫലംകൊണ്ടധരംതീർത്തു;
കംബുവിനാൽ ഗളതലവുംതീർത്തു;
കനകപയോരുഹമുകുളംകൊണ്ടട-
നനുപമകുളുർമുലയുഗളംതീർത്തു;
അരയാലിലകൊണ്ടുദരംതീർത്തു;
നവമാലികയാൽ കരവുംതീർത്തു;

പുളിനംകൊണ്ടവൾ ജഘനം തീർത്തു;
നളിനംകൊണ്ടവൾ തുടകൾ ചമച്ചു;
മദനരസേന മനസ്സു ചമച്ചു;
ചെമ്പകമൊട്ടിന്നിരുളൊളികൊണ്ടുട-
നിമ്പമൊടംഗപ്രഭയും തീർത്തു;
രംഭതിലോത്തമയെന്നിവരെല്ലാം
കുമ്പിടുമവളെക്കാണുംനേരം;
ഇന്ദ്രാ! നിന്നുടെ വല്ലഭയാകും
ഇന്ദ്രാണിക്കുമില്ലല്പം തട്ടം;
കണ്ടജനങ്ങടെ കണ്ണും മനവും
വണ്ടാർകുഴലികവർന്നീടുന്നു;
ഏഴുസമുദ്രദ്വീപുകളധുനാ
വാഴും നൃപതികളവിടെ വിശേഷം,
ചാരന്മാരു പറഞ്ഞുധരിച്ചും
മാരശരാതുരമാനസരായി;
ദമയന്തീടെ വിശേഷമതൊന്നേ
ദേശാദികളിൽ കേൾപ്പാനുള്ളു.
ഇങ്ങു ലഭിക്കണമിങ്ങു ലഭിക്കണ-
മെന്നിഹ സജ്ജനത്തിനുമാഗ്രഹം.
എങ്ങുമൊരേടമടങ്ങിയിരിപ്പാ-
നംഗജനിപ്പോളവസരമില്ല.
വില്ലുവലിച്ചു കുലച്ചുപിടിച്ചവ-
നെല്ലാദിക്കിലുമോടീടുന്നു.
അമ്പുകൾപോരാഞ്ഞിരവുംപകലും
ചെമ്പകബാണനുഴന്നീടുന്നു.
അയോധന കലഹാദികൾതങ്ങളിൽ
ആയതുമൊന്നിഹ കേൾപ്പാനില്ല.
ആയതമിഴിയെ നിനച്ചു നൃപന്മാർ
ആയുധവിദ്യകളൊക്കെമറന്നു.
പടയെന്നുള്ള വിധങ്ങളിതൊന്നും
തടിയന്മാർക്കും സമ്മതമില്ല.

തടിയുടെ ഭംഗി വരുത്തിത്തന്നെ
മുടിവാനുള്ളൊരു പെരുവഴിക്കൂടി.
ചലമിഴിയാൾക്ക മനസ്സിലിണങ്ങും
പലതരമോരോ കോപ്പുകൾതീർത്തും,
എന്തൊരുവസ്തുവിലഭിലാഷം ദമ-
യന്തിക്കുള്ളിലതറിവാനായി,
സന്തതമാരും ബോധിക്കാതെ
ബന്ധുജനങ്ങളെ യാത്രയുമാക്കി.
ഒരുവനവൾക്ക തരത്തിനുചേരും
തരിവളതീർപ്പിച്ചങ്ങനെ പാർത്തു
ഗ്രന്ഥികളെബ്ബഹുമാനമവൾക്ക-
ങ്ങന്തംമില്ലെന്നറിയുന്നേരം.
ഗ്രന്ഥമഴിച്ചുപഠിച്ചു തുടങ്ങും
ചിന്തിച്ചർത്ഥമുരച്ചുതുടങ്ങും.
സ്വരമുള്ളവനിൽകൌതുകമെന്നാൽ
സരിഗമപധനിസ എന്നു തുടങ്ങും.
ആട്ടക്കാരിൽക്കനിവുണ്ടതുകേ-
ട്ടാട്ടവുമങ്ങു തുടങ്ങും താനും;
ചതുരംഗപ്പൊരുളുള്ളൊരു പുരുഷൻ
ഹിതമെന്നവിടെ മനസ്സുണ്ടെങ്കിൽ,
ചതുരംഗത്തിനു വിരുതുണ്ടാവാൻ
കൊതിയനിരുന്നു പ്രയത്നം ചെയ്യും.
മാലയിലാഗ്രഹമെന്നതു കേട്ടാൽ
മാലകൾ തീർത്തു കൊടുക്കുമൊരുത്തൻ.
നാലുദിഗന്തരവാസികളാം ക്ഷിതി-
പാലന്മാരുടെ തൊഴിലീവണ്ണം.
സംഗരമെന്നതു ഭൂമിയിലെങ്ങും.
സംഗതിവരുവാനിന്നിയെളുതല്ല.
എട്ടക്കം തലയിൽപ്പുലിവീണാലും,
പൊൾകോടാലിവെച്ചെന്നാലും,
പിഴയുള്ളവനൊക്കെണ്ടെന്നാലും
വഴിയിൽ വിരോധം ചെയ്യെന്നാലും,




നാടൊരുടിക്ക തകൎത്തന്നാലും
വാടയിടിച്ചു മുടിച്ചെന്നാലും
മൂഢന്മാൎക്കൊരിളക്കവുമില്ല
കൂടലരോടു പിണക്കവുമില്ല
പാൎത്തലവാസികളാകിയ നൃപരുടെ
വാൎത്തകളെല്ലാമങ്ങനെ തന്നെ.
ധൂൎത്തനതാകിയ മദനൻ തന്നുടെ
കൂൎത്തശരം കൊണ്ടാതുരരായി,
മതിമുഖിമാരിലുമതിപടുവാകിയ
മതിമുഖിമാരുടെ മടിയിലിരുപ്പാൻ,
മതിയാംവണ്ണം പുണ്യം ചെയ്തൊരു
മതിമാനരുണ്ടൊരു ദിക്കിലിദാനീം,
വിശ്വത്തിങ്കലൊരേടത്തുണ്ടു.
ഈശ്വരനറിയാമാരെന്നുള്ളതു.
വാശ്ശുതുമാട്ടതുമെന്തിനിദാനീം
വേശ്യകൾവൃത്തിനമുക്കറിയേണ്ട.
യുദ്ധം കാണ്മാൻ വകയില്ലാഞ്ഞു
ബുദ്ധിക്കൊരുതെളിവില്ലിഹയിപ്പോൾ.
ഉദ്ധതമാകിന ദേവാസുരമാം
യുദ്ധമിദാനീമുണ്ടായ് വരുമോ.

(നളചരിതം തുള്ളൽ

---

## XX
## നരസിംഹാവതാരം.

---

തവ ജനപതിയുടയ ശിരസി വിരവോടു ഞാൻ
താഡനം ചെയ്യുന്നു; കണ്ടാലുമാശു നീ"
സപദി ദിതിതനയകുലവരനിതിപറഞ്ഞുടൻ
സത്വരം തൂണിന്മേലൊന്നു വെട്ടീടിനാൻ.
തദനു ഘനനാദിനാദമൊടു സദൃശമൊരുശബ്ദമാ-
സ്തംഭത്തിനുള്ളിൽനിന്നുണ്ടായി തൽക്ഷണം.

അസുരവരപടകളതി കിടുകിടെവിറച്ചുപോ-
യാകാശരന്ധ്രം നിറഞ്ഞുകവിഞ്ഞിതു;

കുലഗിരികളുടെ ശിഖരമിടിപൊടി തകൎന്നുപോയ്;
കുംഭീശ്വരന്മാർ ഭയപ്പെട്ടുമണ്ടിനാർ;

മുനികളുടെ നടുവിലഥ മരുവിന വിരിഞ്ചനും
മോഹിച്ചുതാഴത്തു വീണുപോയഞ്ജസാ;

നിരതിശയ പരുഷമതി ദിതിജകുലപുംഗവൻ
നീളവേ നോക്കിത്രസിച്ചുനിൽക്കും വിധൌ.

തരുണതര തുഹിനഗിരി വിപുലമൊരു വിഗ്രഹം
സ്തംഭം പിളൎന്നു കിളൎന്നു കാണായ്വന്നു.

വലിയഗിരിശിഖരസമമതിവികടവക്ത്രവും,
വട്ടംതുറിച്ചു മിഴിച്ചനേത്രങ്ങളും;

വികടതര സടകളുടെ പടലമൊടു താടിയും,
വിസ്തീൎണ്ണമാകുന്ന വക്ഷഃപ്രദേശവും;

വലികളിടകലരുമതി പൃഥുതരകണ്ഠവും,
വജ്രാകാരങ്ങളാം ദംഷ്ട്രാങ്കുരങ്ങളും;

നിശിതതരസദസിസദൃശചലരജിഹ്വയും,
നീണ്ടു തടിച്ചുള്ള ബാഹുസഹസ്രവും;

കുലിശസമകുടിലതരപരുഷനഖജാലവും,
കുണ്ഠതരോച്ചണ്ഡകണ്ഠനാളങ്ങളും.

സകലശശികിരണഗണസദൃശതനുരോമവും,
സംസാരരുദ്രോരുസിംഹാരവങ്ങളും;

അചലചരസമകഠിനദൃഢതരശരീരവു-
മത്യുൽക്കടങ്ങളാം നാനായുധങ്ങളും,

അരുണരുചികലരുമതിപൃഥുനയനരശ്മിയാ-
ലഗ്നിസ്ഫുലിംഗപ്രചണ്ഡപ്രകാരവും;

മധുമഥനഘടിതമിതി ഭുവനഭയകാരണം,
മൎത്ത്യസിംഹാകാരമത്യന്തഭീഷണം.

കതിരവനിലധികരുചി മനുജഹരിവിഗ്രഹം,
കണ്ടു ഭയപ്പെട്ടു മണ്ടുന്നിതു ചിലർ.

ചിലദനുജഭടപടലമുടനതിഭയാകുലം
ഛിന്നപാതംവീണു രക്തം വമിച്ചിതു.

ചകിതതരമതികളതുപൊഴുതുപല ദൈത്യരും
ചത്തുമറിഞ്ഞു മഹീമണ്ഡലങ്ങളിൽ.

സകലമുനിനികരമഥസകലസുര വൃന്ദവും
സാധ്വസംപൂണ്ടു വണങ്ങിത്തുടങ്ങിനാർ.

അസുരവരനതുപൊഴുതു കഠിനഗദയുംധരി-
ച്ചായോധനത്തിന്നു പാഞ്ഞടുത്തീടിനാൻ.

രഭസമൊടു പടപൊരുതുമസുരവരനെ നൃസിംഹവും
രണ്ടുകരങ്ങളെക്കൊണ്ടുപിടിച്ചുടൻ,

ഖഗകുലഗണവരനുരഗമതിനെ ബാഹുകാപവാൻ
ബാഹുരന്ധ്രം തന്നിലിട്ടമർത്തീടിനാൻ

വലിയനരഹരിയുടെ നികടഭുവി ദാനവൻ
വാളുംപരിശയും കൈക്കൊണ്ടടുത്തിതു.

അസിഫലകലസിതഭുജനസുരകുലശേഖര-
നായാസമുൾക്കൊണ്ടു ചാടക്കളിക്കയും;

"വരിക മമ രണശിരസി പെരിയനരസിംഹമേ!
വാട്ടമില്ലി"ങ്ങെന്നു നിന്നു ജല്പിക്കയും;

പൃഥുലമദമുടയ പട്ടദനുജനെ നൃകേസരി,
പിന്നെയും ചാടിപ്പിടിച്ചമർത്തീടിനാൻ.

ഉടമയൊടു ഝടിതി നിജമടിയിലിട ചേർത്തുകൊ-
ണ്ടുമ്മരദ്വാരത്തിരുന്നുകൊണ്ടഞ്ജസാ.

തടിയനുടെ തടിയിലുടനതിപൃഥുകരങ്ങളാൽ
താഡനംചെയ്തു തകർത്തു നൃകേസരി.

മലയുടയ വടിവുതടമതിവികടമായുള്ള
മാറിടംതന്നിൽ നഖങ്ങൾ വെച്ചീടിനാൻ.

കരനഖരമുരസി വിരവിൽത്തറച്ചമ്പോടു
മാറിടംകീറിപ്പിളൎന്നാശു കേസരി.

കഠിനതര ചടചടിതരടിതകടുഭൈരവം
കങ്കാളക്കൂടം പിടിച്ചുറുക്കം വിധൌ.

അധികതരപരിഗളിതരുധിരഭരമാകവേ
യഞ്ജലികൊണ്ടു കുടിച്ചുതുടങ്ങിനാൻ.

അടിമുടിയിലഖിലമപി തുടുതുടെവിളങ്ങിയ-
മാന്ത്രമാലാശതംകൊണ്ടു ബന്ധിക്കയും;

അരിശമൊടു ഝടിതി പുനരടിയുമിടിയുംമുതി-
ന്നസ്ഥികൂടങ്ങളെ ക്‌ഖണ്ഡനം ചെയ്കയും;

സിരകളഥ വിരവിനൊടു നിരവധി വലിക്കയും
സിംഹനാദംചെയ്തു പൊട്ടിച്ചിരിക്കയും;

അചലകുലമഖിലമപി കിടുകിടെ വിറയ്ക്കയു-
മാഴികളേഴും കലങ്ങിയലയ്ക്കയും;

വനമഹിഷഹരികരികളനവധിഭയംപൂണ്ടു
വട്ടത്തിലോടിത്തകൎത്തു നടക്കയും

അധികതരഭയമിയലുമമരമുനിവൃന്ദങ്ങ-
ളാകവേ ദൂരത്തുവാങ്ങിസ്തുതിക്കയും;

കുപിതമതി മനുജഹരിവിരവൊടു ഹിരണ്യനെ
കൊന്നുകളേബരംദൂരത്തെറിഞ്ഞുടൻ.

ചടുലതരദിതിജഭടപടലികളശേഷമേ
പാടിപ്പിടിച്ചു കടിച്ചു ഭക്ഷിച്ചിതു.

മനുജഹരിചരിതമതു ശിവ! ശിവ! ഭയങ്കരം.
മന്ദനാം ഞാനെന്തു ഹന്ത വൎണ്ണിപ്പതും?

(പ്രഹ്ലാദചരിതം ഹംസപ്പാട്ട്)

---

# XXI

# വൈകുണ്ഠം.

---

രാവണപീഡിതന്മാരായ ദേവന്മാർ പരാതിപ്പെടാൻ വൈകുണ്ഠത്തിലേക്കു ചെന്നു ചേരുന്നു.

പെരികെ പളന്നു വളർക്ഷതതേടിന
കൈലാസാദ്രിപരമ്പരപോലെ.
മേലേ മേലേ പോന്നുയരുന്നത-
രംഗച്ചയങ്ങളിലിടകലരുന്നതി-
മിംഗിലതിമിമുഖമകരാദ്യുന്നത-
ഘോഷാദ്യുന്നതബധിരദിശാഗജ-
വിധുരവിരാവൈരുലകുമുഴങ്ങെ
പ്രകൃതി പുഴങ്ങെ ത്രിഭുവനനൈല്ഡ-
ന്ന്യക്ഷയലക്ഷ്വാലക്ഷ്മീമാത്രും,
ജഗദഗദങ്കാരോത്തമനാകിയ
ധന്വന്തരിയും ചിന്തിതമേകിന
ചിന്താമണിയും, മിന്നും മണിത്രുകിൽ
പൂവാടയുമപ്പൊന്നും പൂത്ത സു-
രദ്രുമതതിയും, പാവനസുരഭില-
ചരിതാ സുരഭിയുമമിതരസോത്തര-
മമൃതസ്യന്ദവുമിത്തരമുള്ള പ-
ദാർത്ഥങ്ങൾക്കൊരുമുഖ്യാകരമായ്.
വിഖ്യാതശ്രീവിളയും മംഗള-
കലശപയോധൌ ജഗതീദീപേ
മഹതി ദ്വീപേ, മാലതിമല്ലിക
ചെങ്ങഴിനീരരയാമ്പലൊരാമ്പൽന-
റുന്താമരയും തൈതലശോകം
കൈതതുടങ്ങിന കുസുമവിശേഷം
തടവിത്തടവിത്തുളസീപരിമള-
മിടയിടമാനിച്ചുജ്ജ്വലമഹിമാ-

മലയസമീരണനനാണ്മനടിക്ക-
ന്നാരാമത്തിൽ തിരത്തൊട്ടു ലാവിന്ന
വാനോർതരുവരപംക്തികൾ ചൂഴും
മരുവിമനോജ്ഞ മധ്യവിഭാഗേ
സുരമുനിചാരണകിന്നരപന്നഗ-
യക്ഷപ്രമുഖനഭശ്ചരനിവഹമു-
പശ്രുതഗീതമുദീക്ഷിതനൃത്തമു-
ദഞ്ചിതകൗതുകമുപാള്യ ഗന്ധർവ്വവി-
ശേഷരസാന്തരമപ്പോഴപ്പോൾ.
കനകമഹാപഥവീചീചത്വര-
വേദികൾതോറും നീളെനടന്നും
ലോകാലോകഗിരീന്ദ്രനെ വെല്ലു-
ന്നാകാരങ്ങളിയന്ന സുവർണ്ണ-
പ്രാകാരങ്ങളിലോരോ പുറമേ
ഗോപുത്തികരം പൊന്മയമായതിൽ
മധ്യേ മധ്യേ മണിമയഗോപുര-
മിടകലരുമ്മാറെന്തൊരപൂർവ്വം.
സേവാലൌല്യം കൈക്കൊണ്ടനിശമ-
കം പുക്കീട്ടും മഹിതമഹാജന-
മാനനചാതുരി ഞാൻ ഞാൻ വേണ്ടുവ-
തെന്നതിചഞ്ചലകഞ്ചുകികരളുവി
മിന്നും പൊന്നിൻ ചൂരക്കോലാ-
മചിരപ്രഭകൾ ചിരപ്രഭതാപൂ-
ണ്ടധികമിടഞ്ഞുനഭോന്തമടഞ്ഞു പു-
കൾത്താവല്ല പുരോത്തമവിഭവം.
വെണ്മാടങ്ങളിൽ നോക്കീടുകിലോ
വെണ്മാടങ്ങളിലുണ്ടോ ഭുവനം.
പൊന്മാടങ്ങൾ നിനയ്ക്കും നേരം
പൊന്മാടങ്ങളനേകം കാണാം.
പവിഴപ്പന്തൽ ഗണിക്കുന്നേരം
പവിഴപ്പന്തലൊടുങ്ങിക്കൂടാ,
വിഹരണഗിരിഗണവീക്ഷണസമയേ
വിഹരണഗിരികളൊഴിഞ്ഞില്ലൊന്നും.

മിന്നും തവ്വ തവ പൊന്നിൻ കൊടിമര-
മെന്നും മംഗലസിംഹാസനപദ-
മുകളിൽ വിളങ്ങും ഖഗകുലപെരുമാൾ
പക്ഷയുഗേന നഭസ്ഥലസീമനി
മിക്കവെളന്നൊരുകനകവിതാന-
മരായാംകണ്ണഭൂവി മേവിന ഗൌതമ-
ഭാർഗ്ഗവകണ്വപുലസ്ത്യവസിഷ്ഠാ-
ദ്യഖിലമുനീശ്വരവദനസരോരുഹ-
വിഗളിതവൈദികഭണിതിവിശേഷൈ-
ഷിലപണിതീർത്തവിശൃംഖലമോതിന
പങ്കജസംഭവകരതലവിഹിതം
ഭുവനകടാഹം മുടിമണിപോലെ
തടവുമനന്തഫണാവലിയെന്നും
മുത്തുക്കുടകൾ നിരക്കെപ്പെരുകിന
സംകീർത്തനരസസിന്ധൌ നീന്തിമ-
യങ്ങിന ഭക്തജനത്തിൻ പരമ-
സ്തുതികൾ ചെവിക്കൊണ്ടടിയിലുണർന്നും
നിദ്രാമുദ്രാകൌതുകമാർന്നും
വൈകുണ്ഠാഖ്യേ ലോകേ തെളിവിനൊ-
ടാനന്ദാത്മാവാണരുളീപരി-
പൂർണ്ണസമുജ്ജ്വലസച്ചിന്മയനാം
നാരായണനഥ നിരുപമധാമാ.

(രാമായണം ചമ്പു)

---

XXII

## ദ്വാരകാപുരി.

---

പശ്ചിമാംബുധിയിൽ പുത്തൻ മണിമാമലയെന്നപോൽ;
ദ്വാരകാഹ്വയമായ് പണ്ടു വിളങ്ങിയൊരു പട്ടണം. 1

ഏഴുപൊൻമതിലിന്നുള്ളിലിതു ശോഭിച്ചു പാവനം;
പൃഥിവ്യാദികൾ ചൂഴുന്ന പരചിൽപദമെന്നപോൽ. 2

ഇതിൻകനകസാലശ്രീ പടൎന്നു നിഴലാകയാൽ;
ഔൎവ്വസംഗം സമുദ്രത്തിൽ സങ്കല്പിച്ചു ജനം ദൃഢം. 3

നിലയേറെക്കലൎന്നുച്ചനിലയാൎന്നുള്ളൊരിപ്പുരം;
വിണ്ണിനോടുള്ള സംഘൎഷം വിശദം വിവരിച്ചുതേ. 4

വിമാനമേറിസ്സുരസം ചരിക്കും സ്വൎസ്സഞ്ചയം;
ഇതിൻപാൎശ്വത്തിലെത്തുമ്പോൾ നിന്ദിച്ചാർ വിഭവം നിജം. 5

വിശ്വകൎമ്മാവു പലനാളഭ്യസിച്ചതിമെച്ചമായ്;
ശേഖരിച്ചുള്ള ശില്പങ്ങൾക്കിതാണാദ്യപ്രദൎശനം. 6

അസുരാന്തകനായിട്ടുമനുജന്നു വസിക്കുവാൻ;
ഇന്ദ്രനേകിയവിണ്ണിന്റെ ഖണ്ഡംതാനിതനുത്തമം. 7

അഥവാ മഥനം വീണ്ടുമാശങ്കിച്ചു സരിൽപതി;
പുരമൊന്നീവിധം രത്നപൂൎണ്ണം കൃഷ്ണനു നൽകിയോ. 8

കനിഞ്ഞുമാധവൻപോററും വൃഷത്തിന്റെ വിഹാരവും;
ശിവധാമത്വവും ശ്രീമദ്വിനായകവിലാസവും. 9

നന്ദിയാളുന്ന ഭൂതൌഘമളകാപുരിസഖ്യവും,
മഹാസേനാഭയും പാൎത്താലിതു കൈലാസമോ ദൃഢം. 10

സ്ഫടികപ്പടവാൎന്നിട്ടു വിളങ്ങിയ കുളങ്ങളിൽ;
ജലത്തിൻനിലബോധിപ്പാൻ സ്പൎശംതന്നെയുപായമായ്. 1

താരകാനികരം രാവിലിന്ദ്രനീലാങ്കണങ്ങളിൽ;
നിഴലിച്ചിഹശോഭിച്ചു കാളിന്ദീകുമുദോപമം. 12

നെഞ്ചിനുല്ലാസമേകുന്ന മണിമാലികതൻഗണം;
മാനിനിക്കെന്നപോൽ ചേർത്തുമനോജ്ഞകമിതിന്നലം. 13

ഇതിലെസ്ത്രീകൾതൻ സൃഷ്ടി ചെയ്യതിൽ പ്രൌഢിക്കൈ വരാൻ;
വിധിചെയ്തുള്ളൊരഭ്യാസവിധിതാനപ്പുരസ്സുകൾ. 14

ഒരുപൊൻമയമാം സേതുവിതിലെത്താൻ പയോധിയിൽ;
മിന്നിനീലത്തുകിലണിത്തങ്കക്കസവിനൊപ്പമായ്. 15

ഇതിൻനായകനായ് വാണാനിന്ദിരാനന്ദകന്ദളം;
കേവലാനന്ദസാരാത്മാ കേശവൻക്ലേശനാശനൻ. 16

(കേശവീയം)

---

## XXIII

## അക്രൂരമനോഗതം.

(കംസനിയോഗപ്രകാരം രാമകൃഷ്ണന്മാരെ കൂട്ടിക്കൊണ്ടുപോകുന്നതിനു ദ്വാരകയിലേയ്ക്കു പുറപ്പെട്ട അക്രൂരന്റെ വിചാരം).

കണ്ണനെക്കാണ്മതിന്നായല്ലോ പോകുന്നു,
പുണ്യവാനെന്നതു നിർണ്ണയം ഞാൻ.
ആയർകോൻതന്നുടെ കാന്തിയായുള്ളൊരു
പീയൂഷവാരിതൻ പൂരംതന്നെ.
കോരിനിറച്ചുകൊണ്ടെന്നുടെകണ്ണിനെ
പാരംകുളുർപ്പിച്ചു നിൽപ്പതോ ഞാൻ.
കാർവർണ്ണൻതന്നുടെ കൺമുനയായൊരു
കാർവണ്ടുവന്നിങ്ങു മെല്ലെമെല്ലെ.
ദീനനായ് നിന്നൊരു ഞാനായപൂവിൽനി-
ന്നാനന്ദമാടിക്കളിക്കുമോ താൻ.
കണ്ണന്റെതൂമൊഴിയായൊരുതേൻകൊണ്ടെൻ
കർണ്ണങ്ങൾരണ്ടും നിറച്ചുചെമ്മെ;

പൂമാതുപൂണുന്ന പൂമേനികണ്ടുക-
ണ്ടാമോദംപൂണ്ടങ്ങു നിൽപ്പൂതാ ഞാൻ?
പുഞ്ചിരിയായൊരു തൂനിലാവേറ്റുനി-
ന്നഞ്ചിത്തമായുള്ളൊരാമ്പൽചെമ്മെ.
ഉല്ലസിച്ചാനന്ദമായൊരുകേരം പൂ-
ണ്ടല്ലലെപ്പോക്കമാറുണ്ടോവന്നു?
വെണ്ണപിരണ്ടിട്ടു തിണ്ണംകുളുത്തുള്ളൊ-
രുണ്ണിക്കൈയൊന്നു മുകന്നതാവൂ.
കണ്ടൊരുനേരത്തു കാർമുകിൽവണ്ണനെ
മണ്ടിയണഞ്ഞൊന്നു പൂണ്ടതാവൂ.
ചേവടിരണ്ടുമെടുത്തുടൻ മെല്ലവെ.
ചെവ്വോടുമൌലിയിൽ ചേർത്തതാവൂ."
ഇങ്ങിനെതന്നിലെച്ചിന്തിച്ചു ചിന്തിച്ചു
പൊങ്ങിനകൌതുകം പൂണ്ടുപൂണ്ടു
സായമായുള്ളൊരു കാലംവരുന്നപ്പോ-
ളായർകുലംതന്നിൽ ചെന്നുപൂക്കാൻ.
ആഴിനേർവണ്ണൻെറ ചേവടിത്താരിണ
പൂഴിയിൽകാണായി പൂകുന്നേരം.
തേരിൽനിന്നന്നേരം പാരിലിറങ്ങീട്ടു
പാരാതെകുമ്പിട്ടു കൂപ്പിനിന്നാൻ.
ആഴംപൂണ്ടീടുന്നൊരാമോദം തന്നാലെ
പൂഴിയിൽവീണു പുരണ്ടാൻചെമ്മെ.
പിന്നെയെഴുന്നേറ്റു ധന്യമായുള്ളൊരു
നന്ദൻെറ മന്ദിരം തന്നെക്കണ്ടാൻ.

(കൃഷ്ണഗാഥ.)

---

# XXIV

## വസന്തം.

---

ദക്ഷിണാമൂൎത്തിയുടെ മനസ്സിളക്കി പാൎവ്വതീദേവിയെ ഘടിപ്പിക്കുന്നതിനു ദേവന്മാരുടെ നിയോഗപ്രകാരം ഇളകിപ്പുറപ്പെട്ടു മന്മഥൻ ഹരാശ്രമത്തിൽ ചെല്ലുന്ന അവസരത്തിൽ പെട്ടെന്നുണ്ടായ വസന്തത്തിന്റെ വൎണ്ണനയാണു്.

വന്നിതുവസന്തമെന്നോൎത്തുടൻ ജനമെല്ലാ-
മൊന്നു ചഞ്ചലമായി വന്നിതെന്നതേ വേണ്ടു.

കുന്ദമന്ദാരങ്ങളും ചമ്പകാശോകങ്ങളും,
തിന്ദുകസിന്ദുവാരശാൽമലാൎജ്ജുനങ്ങളും;

കേതകപലാശചൂതാമ്രകേസരങ്ങളും,
ജാതിമല്ലികാകൃതമാലഖൎജ്ജൂരങ്ങളും;

കോവിദാരവും മററുവൃക്ഷഗുല്മാദികളു-
മാവോളംപൂത്തു മധുവൎഷം തുടങ്ങിനാൻ.

പൂങ്കാവുതോറും മധുപാനവും ചെയ്തു ഭൃംഗ-
ഝാംകാരത്തോടും മൃഗപംക്തികൾ നടക്കുന്നു.

ചൂതമഞ്ജരികളിൽ കോകിലാംഗനമാരും
ചേതോമോഹനമായി ഗാനം ചെയ്തിരിക്കുന്നു.

കോമളാകൃതിപൂണ്ടു ശാരികാസമൂഹവും
കാമിനിമാരെപ്പോലെ മഞ്ജുവായ് പറയുന്നു.

സാരസചകോരചക്രാഹ്വയാദികളെല്ലാം
പരമാനന്ദം പൂണ്ടുശബ്ദിച്ചു പറക്കുന്നു.

ഇത്തരമത്ഭുതങ്ങൾ പിന്നെയുള്ളതെല്ലാം
വിസ്തരിച്ചുരചെയ്വാനെത്രയും പണിയത്രെ.

പുഷ്പങ്ങൾ നിറഞ്ഞുള്ള ശാഖികൾ കൊണ്ടുമീതെ
ശില്പമായ് വിതാനിച്ചു കാനനം നിരക്കവെ.

പല്ലവം നിറഞ്ഞുള്ള വല്ലികൾകൊണ്ടുതന്നെ
നല്ലതോരണങ്ങളുമുല്ലാസത്തോടു കെട്ടി;

മണ്ഡലാകാരങ്ങളായി വീഴുന്ന പുഷ്പങ്ങളാൽ
മണ്ഡപങ്ങളും പലതുണ്ടാക്കിപ്പലവിധം
മാരിതന്നർ ചൊരിയുന്ന പൂമധുവാകും ഘന-
സാരവാരികൾകൊണ്ടു നീളവേ തളിച്ചുടൻ;
കോകിലത്തരുണിമാർ തങ്ങടെ ഗാനത്തോടും,
കേകികളുടെ മൃദുശബ്ദവാദ്യങ്ങളോടും,
ചാരുകീചകശബ്ദ വേണുനാദങ്ങളോടും,
ശാരികാനാദങ്ങളാം വീണാനാദങ്ങളോടും;
നർത്തനം ചെയ്യും കേകിനാരികളോടും, ശുക-
മത്തകാശിനിമാരാമുത്തമസ്ത്രീകളോടും,
ഭൃംഗനാദങ്ങളോടും, ശംഖനാദങ്ങളോടും,
മംഗലവാദികളാം സദ്വിജഗണത്തോടും
ഒന്നിച്ചു മദനനെച്ചെന്നെതിരേററു കൊണ്ടു
വന്നങ്ങുനിജാലയേ സൽക്കരിച്ചിരുത്തുവാൻ;
ആരംഭിക്കുന്നു ഗിരിരാജനെന്നതുതോന്നും,
പാരമാനന്ദമുണ്ടാമോരോന്നു കാണുംതോറും.
വീരരാം സിംഹങ്ങളും ശൂരരാം വ്യാഘ്രങ്ങളും
ഘോരരാം ഗജങ്ങളും ക്രൂരരാം സർപ്പങ്ങളും
മററുമോരോരോ ജാതി മൃഗങ്ങൾ പക്ഷികളും
*  *  *  *
ജീവജന്തുക്കളെല്ലാമന്യചിന്തയു വിട്ടു
കേവലം രതിയോടും കാമനെപ്പോലെ വാണാർ.
ഇത്തരമവർ തങ്ങൾക്കുണ്ടായതെല്ലാമിന്നു
വിസ്തരിച്ചുരചെയ്യാൻ കാലമോ പോരായല്ലോ
ചൊല്ലേറും വസന്തത്തിൻ വൈഭവമെല്ലാം ചൊൽവാ-
നില്ലൊരുവരും ചിത്രമെന്നതേ പറയാവൂ.

(പാർവ്വതീപരിണയം കിളിപ്പാട്ടു)

---

## XXV

# സ്വയംവരോദ്യമം.

---

**ദമയന്തീസ്വയംവരത്തിനുള്ള ഭീമരാജാവിന്റെ സംഭാരങ്ങൾ.**

മുൽപ്പാടു ദൈവജ്ഞവരം വരുത്തി-
ക്കല്പിച്ചു കല്യാണദിനം തദാനീം;
ഉൽപ്പാദിതും രംഗമനല്പശില്പം
കല്പാഭിരാമം പണിയും തുടങ്ങി. 1

നൽപ്പൊന്നുകൊണ്ടു പണിതീർത്തുടനേ നിറുത്തി
ശില്പജ്ഞലോകമണിതൂണു ശുഭേ മുഹൂർത്തേ;
മുപ്പാർജ്ജയിച്ച മകരധ്വജവീരനസ്ത്യാ!
മുൽപ്പാടു നാട്ടിയ ജയധ്വജമെന്നപോലെ. 2

കണ്ടിച്ചു കോമളതരം നവപട്ടസൂത്രം
കൊണ്ടേത്തുലാങ്ങൾ പണിചെയ്തവയെന്തു ചൊൽവൂ!
കണ്ടാൽ വിചിത്രതരമെന്നതൊഴിഞ്ഞിദാനീം
കണ്ടീല മറ്റുപമ ചൊല്ലുവതിന്നു ഭൂമൌ. 3

പുഷ്ടാനുഭാവമുറപൊങ്ങിന വിരചാളീ-
പട്ടാംബരേണ രചിതം രുചിരം വിമാനം;
ദൃഷ്ടാന്തമില്ലിതിന്നിതോ പറയേണമെന്നു
മുട്ടീടുകിൽ പുനരതിന്നു തദേവ നൂനം. 4

ആതുംഗകാന്തിവളവാവടയെന്നിതെല്ലാം
മാതംഗദന്തമയമെന്തിതു വാഴ്ത്തവല്ലേൻ;
ആകച്ചമച്ചപണികാൺകിലതീവചിത്രം
ലോകത്രയീനയനകൌതുകമെന്നപോലേ. 5

മിന്നുന്നകാന്തിപരിചോടു പതിച്ചപൊന്നും
കിണ്ണങ്ങൾ കണ്ണിന്നമൃതം ചൊരിയും നരാണാം;
മുന്നൂറുലക്ഷമമൃതദ്യുതി ബിംബമൊന്നൊ-
ത്തന്യൂനമംബരതലേ വിലസുന്നപോലെ. 6

സഞ്ജാതകൌതുകമൊരോ തരമേ ചമച്ച
മഞ്ചങ്ങൾ മഞ്ജുളതരങ്ങൾ മഹീപതീനാം;
അഞ്ചമ്പനമ്പൊടു കളിപ്പതിന്നഞ്ചിതശ്രീ
തഞ്ചീടുമദ്രിനികരം പുനരെന്നപോലെ. 7

മേളിച്ചുനല്ല മൃഗനാഭിതുഷാരതോയെ-
ന്നീളെത്തളിച്ചുലളിതം മണിരംഗഭൂമൌ;
നാളീകലോലമിഴിമാർ മെഴുകീടിനാർ വ-
ന്നാലോലകുണ്ഡലഝണൽക്കരണാഭിരാമം. 8

രഥ്യാസു ചത്വരപഥേഷു സുരാലയാദൌ
മുഗ്ദ്ധാംഗനാനിലയനേഷു ച മുക്തഖേദം;
ഉത്തുംഗകാന്തിരുചിരം നിരവേ ചമച്ചു
പുത്തൻമണിത്തറകൾ പന്തലുമെന്തുചൊൽവൂ! 9

നിന്നിദ്രകാന്തിനിറവേപണിചെയ്തതിന്നു
മുന്നൂറുകോടി നിലയങ്ങൾ മഹീപതീനാം;
അന്യൂനമോദമമരാവതിചെററപുത്തൻ
ഹർമ്മ്യങ്ങളാവഹ ചമഞ്ഞിഹവന്നപോലേ. 10

മുന്നം ചമച്ചുതള! താലികൾ മോതിരങ്ങ-
ളെന്നിത്തരങ്ങളെ വിളക്കുകയും വിശേഷാൽ;
ഉന്നിദ്രമാട പിഴിയിക്കയുമെന്നുവേണ്ടാ
തന്വംഗിമാർ നിലയനങ്ങളിലെത്രഘോഷം! 11

പുടവവടിവു പോരാഞ്ഞിട്ടു കോപിച്ചു കാചിൽ
ഝടിതി രമണവക്ത്രേ കൊണ്ടു പോകെന്നെറിഞ്ഞാൾ;
തടിയനതുമെടുത്തുംകൊണ്ടു താനേനിരൂപി-
ച്ചവിടെ നിലയൊടിക്കും കോപ്പുകണ്ടാൽ വിനോദം. 12

ഓരോതരത്തിലിളകീടിന ഘോഷമെല്ലാം
നാരായണാ പെരികെവിസ്മയ മോർത്തുകണ്ടാൽ,
പൂരിപ്പതിന്നു നിതരാമിതിനോടുസാമ്യം
ഗൌരീസ്വയംവരമഹോത്സവമേവ നൂനം. 13

(നൈഷധചമ്പു.)

XXVI

# ജനസ്ഥാനം.

---

(ലക്ഷ്മണനെ ചതിക്കാൻ തുനിഞ്ഞ ശൂർപ്പണഖയുടെ അംഗച്ഛേദം സംഭവിച്ചുടൻ ശൂർപ്പണഖ തനിക്കു പററിയ അത്യാപത്തിനെ സ്വബന്ധുക്കളായ ഖരാദികളോടുണർത്തിച്ചുടൻ അവരൊക്കെയിളകി പുറപ്പെട്ടു എന്ന രാക്ഷസരോടു എതിർത്തു പോരാടുന്ന ഭാഗമാണു)

മനോഭിരാമരാമവാചമാദരേണ കേട്ടുടൻ
മനോഭിലാഷിതം നിജം പറഞ്ഞു ലക്ഷ്മണൻ തദാ;
അനാദരാലിണങ്ങുവോനിതല്ലയെന്നു കണ്ടുടൻ
നിതാന്തകാമദമാഹിതാമുകുന്ദ രാമ പാഹിമാം. 1

സലക്ഷണം പിടിച്ചെടുത്തു ലക്ഷ്മണം നിശാചരീ
സുലക്ഷണം ചമഞ്ഞുകൊണ്ടലക്ഷണം മുതിന്നു സാ;
പുനഃ ക്ഷമാധരൻ മുതിന്നരിഞ്ഞുകർണ്ണനാസികാം
സമക്ഷമാശു നോക്കിനാൻ മുകുന്ദ രാമ പാഹി മാം. 2

മുറിച്ച ചീനിപോലെ ഭൂതലത്തിൽ വീണു രാക്ഷസീ
തൊഴിച്ചു കൊണ്ടു ചെന്നു സാ പതിച്ചു ചൊന്ന വാക്കിനാൽ;
മുഴുത്തകോപവാൻ ഖരനയച്ചു ബന്ധുമാശ്രിതം
ചതുർദ്ദശാശരാധിപാൻ മുകുന്ദ രാമ പാഹി മാം. 3

തനിച്ചു പോരയാഞ്ഞു വന്നെതിർത്ത കണ്ടു രാഘവൻ
കുലച്ചു വില്ലു സായകം തൊടുത്തയച്ചു സത്വരം;
ശരപ്രഭിന്നകന്ധരാശ്ചതുർദ്ദിശം പതിച്ചുപോയ്
ചതുർദ്ദശാശരാധിപാ മുകുന്ദ രാമ പാഹി മാം. 4

പിടിച്ചു കെട്ടുവാനുടനയച്ചുവിട്ട രാക്ഷസർ
മരിച്ചുപോയിതെന്നു കേട്ടു രക്തകോപവാൻ ഖരൻ;
അയച്ചു വമ്പെഴും പടജ്ജനത്തെയൊക്കെ ദൂഷണ
ത്രിമൂർദ്ധനാദിരാക്ഷസാൻ മുകുന്ദ രാമ പാഹി മാം. 5

തുരംഗതുംഗകണ്ഠ ബദ്ധ കിങ്കിണീഘണാഘണ–
ധ്വനി പ്രതിധ്വനി പ്രഘോഷിതാംബരം നിരന്തരം;
മദം മുഴുത്തുയൎന്ന ഹസ്തിവൃന്ദബദ്ധശൃംഖലാ
ഝലജ്ഝലപ്രഘോഷിതം മുകുന്ദ രാമ പാഹി മാം. 6

സമന്തതഃ സമുദ്രമങ്ങിരച്ചു വന്നു മുക്കുവാൻ
നിരന്തരം വരുന്നപോലെ വന്നു കണ്ടു തൽബലം;
സസത്വരം കുലച്ചു വില്ലെടുത്തു നിന്നു ജാനകി
മുഖം നിരീക്ഷ്യനിൎവ്വയൌ മുകുന്ദരാമപാഹിമാം. 7

സ ലക്ഷ്മണം വിളിച്ചുകൊണ്ടടുത്തുനിന്നു ജാനകീം
സുരക്ഷിതും നിധായ തം തിരിച്ചു വിക്രമീ തദാ;
കുലക്ഷയം വരുത്തുവാനടുത്ത ലക്ഷ്മണാഗ്രജ-
നരക്ഷണേന രക്ഷസാം മുകുന്ദരാമ പാഹിമാം. 8

ദ്വിസപ്തകം സഹസ്രമുള്ള രാക്ഷസൎക്കു സംഗരേ
എനിക്കെനിക്കിതേകനൎണ്ടിതെന്നു തോന്നുമാറുടൻ;
എതിൎത്ത രാമവിക്രമം പുകഴ്ത്തുവാൻ പണിപ്പെടും
ജയിക്ക വിശ്വനായകൻ മുകുന്ദരാമ പാഹിമാം. 9

അടുത്തുവന്നു പോരിനാൎത്തമത്തവാരണങ്ങളും
തിമൎത്തണഞ്ഞ ഘോടകങ്ങൾതേരുസൂതനായകർ
കഴുത്തറുത്തു ധാത്രിതന്നിലാക്കി തത്ര ശോണിതം
സമസ്തലോകനായകൻ മുകുന്ദ രാമ പാഹി മാം. 10

പ്രവൃദ്ധയുദ്ധരാമപത്രികൃത്തകണ്ഠനിൎഗ്ഗളൽ
വൃധരക്തപാനമത്ത ചിത്തകങ്കഭീഷണം;
മുഴുത്തയുദ്ധവിക്രമം നിരീക്ഷിതും സുരാവലീ
വിയത്തിൽ വന്നു തിങ്ങിയും മുകുന്ദരാമ പാഹിമാം. 11

ഉരത്തസായകം പതിച്ചുടൻ പിളൎന്നു മസ്തകം
കഴുത്തുകുത്തിവീണു ചത്തടിഞ്ഞു മത്തവാരണം;
പെരുത്തുകണ്ടു ഭൂതലേ പിടച്ചുവീണു വാജിയും
തിമിൎത്ത വീരപംക്തിയും മുകുന്ദരാമ പാഹിമാം. 12

ത്രിലോകനാഥപത്രികൊണ്ടു ചത്തുവീണു ദൂഷണൻ
ത്രിലോകനാഥദൂഷണൻ ദുരുക്തികൊണ്ടു രാമനും;
ത്രിഭിസ്സുരൈരെടുത്തുടൻ ത്രിമൂർദ്ധകം ജിതശ്രമം
സബാധയാം ജഗത്ത്രയേ മുകുന്ദ രാമ പാഹിമാം. 13

പെരുത്തരാവണൻ മരിച്ചകാലസത്തമെത്തിയാ-
ലകത്തിടം കുറഞ്ഞുപോകുമെന്നു കണ്ടുമുമ്പിലേ;
തിമിർത്തിടം പിടിപ്പതിന്നിതെന്നപോലെ രാക്ഷസ-
പ്പെരുമ്പടജ്ജനങ്ങൾ പോയി രാമരാമ പാഹിമാം. 14

മഹാരഥോ രഥം സമാരുരോഹ ഭീമനിസ്വനം
മഹാതുരന്തുരംഗസംയുതം മഹാബലോ മഹാൻ;
ഖരാനനൻ ഖരസ്സമാസസാദ രാഘവം തദാ
ധനുർദ്ധരോ ധനുർദ്ധരം മുകുന്ദരാമ പാഹിമാം. 15

കനത്തവില്ലെടുത്തുടൻ കുലച്ചു ബാണവും തൊട്ടു-
ത്തയച്ചുരാമ വില്ലവൻ മുറിച്ചു നേരമഞ്ജസാ;
കരത്തിലന്നു വിണ്ണവിൽ കുലച്ചു സായകം തൊട്ടു-
ത്തെതിർത്തണഞ്ഞു രാഘവൻ മുകുന്ദരാമ പാഹിമാം.

രഥധ്വജം പതാകയും രഥം തുരംഗമങ്ങളും
ശശിപ്രഭം മഹാതപത്രവും മുറിച്ചു സംഗരേ·
ധനുർദ്ധരോ ധനുസ്സുമങ്ങുടൻ മുറിച്ചു ഭൂതലേ
നിപാത്യ ഹന്ത യുദ്ധതോ മുകുന്ദരാമ പാഹി മാം. 17

രവിപ്രഭം ചതുർഭുജം സശംഖചക്രസംഭൃതം
ജ്വലൽകിരീടകുണ്ഡലം പുരാണപൂരുഷം ഹരിം
ഉദിച്ചുകണ്ടു തൽക്ഷണം മരിക്കനെല്ലുവെന്നു
റച്ചുടുത്തു രാമചന്ദ്രനോടു രാമ രാമ പാഹി മാം. 18

ഖരസ്യ തസ്യ കണ്ഠവും മുറിച്ചു വിശ്വനായകൻ
പരൻപുരത്തിലാക്കിനാൻ സുഖിച്ചിരിപ്പതിന്നുതാൻ;
സുരപ്രമുക്തപുഷ്പവൃഷ്ടിയേറ്റു യുദ്ധഭൂമിയിൽ
ധനുസ്സുമൂന്നിനിന്ന രാമചന്ദ്ര രാമ പാഹിമാം. 19

(ഇരുപത്തിനാലുവൃത്തം)

---

# XXVII

## സ്യാനന്ദൂരം.

---

ചൊൽക്കൊണ്ടപണ്ടിപ്രകാരം ചൊല്ലുകെളുതല്ലാരാലു-
മിക്കണ്ടപാരിച്ചീവണ്ണമില്ലിപ്പോഴെങ്ങും;

ഉൾക്കണ്ഠമായുടനനന്തപുരശില്പവുംകേട്ടി-
ട്ടുൾക്കണ്ഠയും കാണാഞ്ഞുണ്ടാം കരളിലാക്കം.

ഒററക്കല്ലിങ്ങോടിവന്നു മുഖമണ്ഡപീഭവിച്ചു
മറെറാന്നിതിൽപരം മന്നക്കാഞ്ഞകൊണ്ടാമോ?

കുററമററതിരുക്കാപ്പുമകത്തെമുററവും തിരു
മുററത്തുള്ള മണ്ഡപവുമമ്പലംനാലും;

ചുററിനകത്തുംപുറത്തും ബലിശിലകളും വെണ്മ
പൊററവേദികയും പൊന്നുംകൊടിമരവും;

അററത്തിങ്കലന്തരീക്ഷം പൊക്കിക്കളഞ്ഞൊരാത്മ പീഠം
പററിയൊരുപക്ഷിരാജപരിഷ്കാരവും;

ഇന്ദ്രനീലശിലയാ നിർമ്മിതമാം ശീവേലിപ്പന്തൽ
ഇന്ദ്രിയങ്ങൾക്കാനന്ദമാമങ്കണങ്ങളും;

ചന്ദ്രശാലാശതങ്ങളും ചാരുതരഹർമ്മ്യങ്ങളും
ചന്ദ്രികാചർച്ചിതങ്ങളാം പ്രാസാദങ്ങളും;

ഗോപുരംനാലും വളന്നു വാമനൻെറവട്ടമേറും
നൂപുരംപോലെവിളങ്ങും പൊൻപ്രാകാരവും;

ദീപിക്കുന്നു ദിവ്യരത്നമയം, ചൊല്ലപ്പെട്ടതെല്ലാം
പാപിദൃക്കുകൾക്കേ കല്ലുംമരവുമാവൂ;

ഭുവി ഭവിച്ചിട്ടനന്തതല്പേ ശയിക്കുമാനന്ദ-
രൂപിയാം പത്മനാഭപുരീസഹസ്രം

സ്തൂപികകളെക്കൊണ്ടാകാശം തുളയ്ക്കുന്നഭാസാ വിശ്വം
വ്യാപിക്കുന്നവിശാലത പുകഴ്ത്തിക്കൂടാ.

പാടകളുമെല്ലാനാളും വസന്തശ്രീവിളയാടും
വാടികളും വണ്ടേറും പൂങ്കാവുകളുടെ,

വാടകളും വാപികൂപതടാകാദികളും ചുററും
വീട്ടുകളും മഠങ്ങളും വിളങ്ങീടുന്നു.

അത്രയല്ലരികത്തമരാവതിയെക്കാളധികം
ചിത്രമായ വഞ്ചിരാജരാജധാനിയും;

പത്രിവാഹനൻെറ പുരി പെററിട്ടു പിറന്നുണ്ടായ
പുത്രിയെന്നപോലെ പരിലസിച്ചീടുന്നു.

ഭൂലോകവൈകുണ്ഠലോകഭൂതാനന്തപുരത്തിൻ
ലാലോകിക്കപ്പെട്ടുമഖിലാണ്ഡങ്ങളുടെ

മൂലകന്ദത്തിൻെറ ജന്മകന്ദങ്ങൾക്കില്ലെന്നും ജന്മ-
ജാലങ്ങളിലിന്നുമൊരു കർമ്മവും ചൊല്ലാം.

(കുചേലവൃത്തം വഞ്ചിപ്പാട്ടു)

---

## XXVIII

## ദേവീസ്തവം.

---

ഘനസംഘമിടയുന്ന തനുകാന്തി തൊഴുന്നേൻ;
അണിതിങ്കൾക്കല ചൂടും പുരിജട തൊഴുന്നേൻ;
ദുഷ്ടരാമസുരരെ ദഹിക്കും തീജ്വാലിക്കും;
പട്ടതന്മിഴി മൂന്നും നിടിലവും തൊഴുന്നേൻ;
വിലസുമക്കനു ചില്ലിയുഗളം കൈതൊഴുന്നേൻ;
മുഗ്ദ്ധമായ് കനിവോടെ മറഞ്ഞുവന്നനിശം
ഭക്തരിൽ പതിക്കുന്ന കടക്കണ്ണു തൊഴുന്നേൻ;
തിലസുമരുചി വെന്ന തിരുനാസ തൊഴുന്നേൻ;
ചെന്തൊണ്ടിപ്പഴം വെന്നോരധരം കൈതൊഴുന്നേൻ;
ചന്തമോടണിനാസാപൂമിതാഞാൻ കൈതൊഴുന്നേൻ;
ചന്ദ്രികാരുചി വെന്നോരസിതം കൈതൊഴുന്നേൻ;
കുന്ദകന്ദളം വെന്ന രദനങ്ങൾ തൊഴുന്നേൻ;
ഇടിനാദമുടൻ വന്നങ്ങടിയണ പണിയും
കഠിനമോടെഴുന്നള്ളും കൃതിനാദം തൊഴുന്നേൻ;

മിന്നലോടിടയുന്നോരെകിറോ കൈതൊഴുന്നേൻ;
പന്നഗരചിതം കുണ്ഡലംരണ്ടും തൊഴുന്നേൻ;
കണ്ണാടിവടിവൊത്ത കവിളിണതൊഴുന്നേൻ;
പൂർണ്ണചന്ദ്രനെവെന്ന തിരുമുഖം തൊഴുന്നേൻ
കംബുതന്നണിഭംഗികാന്നു കൊണ്ടെഴുന്ന
കണ്ഠമാകിനകണ്ണാക്ഷരലാരം തൊഴുന്നേൻ
അസുരന്മാർ ശിരോമാലാ രചിതമുത്തരീയം
രുധിരമോടണിഞ്ഞതനിൽ തിരുവുടൽ തൊഴുന്നേൻ
ഫണി, വാൾ, വട്ടകാ, ശൂലം, പരിചയും, തലയും,
മണി, ഖട്വാംഗവുമെന്നും കരമെട്ടും തൊഴുന്നേൻ;
പാരിടമഖിലവും ജ്വലിച്ചുണ്ടുലയിക്കുന്ന
മാറിടമതിൽരമ്യം മണിമാല തൊഴുന്നേൻ;
ചന്ദ്രാംവളർചാമ്പുമണിഞ്ഞുകൊണ്ടെഴുന്ന,
ചന്ദനമലവെന്ന തിരുമുലതൊഴുന്നേൻ;
അവധിമുന്നുലകിന്നും വിഭജിച്ചുവിളങ്ങുന്ന
ത്രിവലിശോഭിതമായോരുദരം കൈതൊഴുന്നേൻ;
ചുവന്നപട്ടുടയാടനിതംബം കൈതൊഴുന്നേൻ;
ശൂൽക്കാരമുയന്ന പാമ്പുടഞാണു തൊഴുന്നേൻ;
കരഭവും, മറുവാറകദളിയും തൊഴുന്നേൻ
പുരുഭംഗികലന്നനിൻ തിരുത്തുടതൊഴുന്നേൻ
സേവിപ്പോർക്കഭീഷ്ടാർത്ഥം കൊടുപ്പാനായ് നിറച്ചു-
മേവുന്നമണിച്ചെപ്പാംമുഴങ്കാൽ കൈതൊഴുന്നേൻ
അംഗജനിഷംഗം കൈതകമിവതൊഴുന്നേൻ
ഭംഗിയിലുരുണ്ടനിൽ കണകാൽ കൈതൊഴുന്നേൻ
സുരവൃന്ദകിരീടാളി മണിനീരാജിതമായാ
രരവിന്ദരുചിവെല്ലുമടിയിണ തൊഴുന്നേൻ
കടകംതോൾവള കാഞ്ചി ചിലമ്പേവം തുടങ്ങി-
യുജ്ജ്വലിലങ്ങണിഞ്ഞുള്ളാഭരണങ്ങൾ തൊഴുന്നേൻ
ഉലകങ്ങളെഭുവനം കാത്തെഴുംനാഥേ തൊഴുന്നേൻ
ചൊല്ലേറൊരെടത്തിരുമാന്ധാംകുന്നിലമ്മേ തൊഴുന്നേൻ.

(മനസംഖം).



---

VIDWAN V. R. PARAMESWARAN PILLAI,
Nagercoil.